# THE

# Shree Vazhumcode or Travancore.



# ശ്രീവാഴുംകോട്.

പുസ്തകം ൧. } ൧൦൮൭-മീനം. { ലക്കം ൨.

## വിഷയവിവരം.

# ശ്രീവാഴുംകോട്

The SHREE VAZHUMCODE or TRAVANCORE.

പുസ്തകം ൧. } ൧൦൯൩-മീനം. { ലക്കം ൨.



## തിരുവിതാംകൂർ മഹാജനസഭ.

(ഏ. രാമയ്യർ, എം. ഏ., ബി. എൽ.)

ഈ വരുന്ന മേടമാസം ൧-ം ൨-ം തീയതികളിൽ തിരുവിതാംകൂർ മഹാജനസഭയുടെ ഒന്നാമത്തെ യോഗം നടക്കുവാൻപോവുകയാണല്ലൊ. തിരുവിതാംകൂർ ചരിത്രത്തിൽ ഒരു പുതിയതും ശ്രേയസ്കരവുമായ അദ്ധ്യായത്തിന്റെ പ്രാരംഭമത്രേ ഈ സംഭവം. ഈയവസരത്തിൽ ഇപ്രകാരമൊരു മഹാജനസഭ സ്ഥാപിക്കുന്നതിൽവച്ച് രാജ്യത്തിനും പ്രജകൾക്കും ഉണ്ടാകാവുന്ന ഗുണങ്ങളെപ്പറ്റി പ്രതിപാദിക്കുന്നതു അസ്ഥാനത്തിലായി വരികയില്ലല്ലൊ. പ്രസ്തുത സഭ തിരുവിതാംകൂർരാജ്യത്തിലെ പ്രജകളെ എല്ലാവരേയും സംബന്ധിക്കുന്നതും അവരുടെ യോഗക്ഷേമത്തെ മുൻനിറുത്തി പ്രവർത്തിക്കുന്നതിനായി ഉദ്ദേശിച്ചിട്ടുള്ളതുമാണെന്നു അതിന്റെ പേരിൽനിന്നുതന്നെ ഗ്രഹിക്കാം. അപ്പോൾ ഉണ്ടാകാവുന്ന ഒരു ചോദ്യം ഇപ്പോൾതന്നെ നമ്പൂരിമാർമുതൽ പറയർവരെ തിരുവിതാംകൂറിലുള്ള മിക്ക ജാതിക്കാർക്കും മതസ്ഥന്മാർക്കും പ്രത്യേകമായി പല സമാജങ്ങളും സ്ഥാപനങ്ങളും ഉള്ള സ്ഥിതിക്കു ഇങ്ങനെയൊരു മഹാസഭ ആരംഭിക്കുന്നതിൽവച്ചുള്ള വിശേഷാൽ പ്രയോജനമെന്തു് എന്നാണു്. നായർസമാജം, എസ്. എൻ. ഡി. പി. യോഗം, നമ്പൂരിയോഗക്ഷേമസഭ, സാധുജനപരിപാലനസംഘം മുതലായ സമാജങ്ങൾ ഓരോ വർഗ്ഗക്കാരുടേയും സാമുദായികമായും ധനസംബന്ധമായും വിദ്യാഭ്യാസസംബന്ധമായുമുള്ള അഭിവൃദ്ധിക്കായി പ്രയത്നിക്കയും അവയിൽ പലതിന്റെയും പ്രാധാന്യമറിഞ്ഞു് ആ വർഗ്ഗങ്ങൾക്കു ഗവർമ്മെണ്ടിൽനിന്നു പല സൌജന്യങ്ങൾ നൽകുകയും ചെയ്യുന്നുണ്ടെന്നുള്ള വസ്തുത ശരിതന്നെ. ഇപ്രകാരമുള്ള വർഗ്ഗീയസഭകളും മറ്റും ഓരോ പ്രത്യേകസമുദായത്തിന്റെയും തദ്വാരാരാജ്യത്തിന്റെയും ശ്രേയോഭിവൃദ്ധിക്കു അത്യന്തം ആവശ്യകമാണെന്നുള്ളതും നിസ്തർക്കമായ സംഗതിയാണ്. വിദ്യാഭ്യാസം, ധനസ്ഥിതി, കാര്യശേഷി മുതലായ ഉപാധികളെയനുസരിച്ചു നോക്കിയാൽ നമ്മുടെ രാജ്യത്തിലുള്ള പല സമുദായങ്ങളുടെയും സ്ഥിതി പല പടികളിലാകയാൽ പ്രബലങ്ങളായ ചില സമുദായങ്ങൾ മറ്റുള്ളവയെ ജീവിതയാത്രയിൽ ഇനിയും വളരെ പുറകിലാക്കാതിരിക്കേണ്ടതു്, ആ വർഗ്ഗീയസഭകൾ ഒഴിച്ചുകൂടാത്തവയാകുന്നു. എന്നാൽ എല്ലാ സമുദായങ്ങൾക്കും വേണ്ട എല്ലാ കാര്യങ്ങളും ആ വർഗ്ഗീയസഭകൾ കൊണ്ടു സാധിക്കും എന്നു പറയുമ്പോഴാണു് അഭിപ്രായവ്യത്യാസം ഉണ്ടാകുന്നതു്. മേൽ സൂചിപ്പിച്ച അഭിപ്രായം തെറ്റാണെന്നുമാത്രമല്ല, മഹാജനങ്ങൾ എല്ലാവരേയും സംബന്ധിക്കുന്നതും അവരുടെ എല്ലാവരുടേയും പ്രാതിനിധ്യം വഹിക്കുന്നതും ആയ ഒരു മഹാസഭയുടെ അഭാവം നിമിത്തം മേല്പറഞ്ഞ പ്രത്യേക സഭകളിൽനിന്നു ചില ദോഷങ്ങൾ ഉണ്ടാകുകയും ചെയ്യുന്നുണ്ടു്. ആ ദോഷങ്ങളെ ഉടനടി പരിഹരിച്ചില്ലെങ്കിൽ അവ ജനസാമാന്യത്തിനു പൊതുവേ അധഃപതനത്തിനു ഹേതുവായി ഭവിക്കുമെന്നുള്ള ഘട്ടത്തിൽ നാം എത്തിക്കഴിഞ്ഞിരിക്കുന്നു.

മേൽ പറഞ്ഞിട്ടുള്ള ദോഷങ്ങൾ എന്തെല്ലാമാണെന്നും അവ ഈ മഹാജനസഭാസ്ഥാപനത്താൽ എങ്ങനെ പരിഹരിക്കപ്പെടുമെന്നും കാണിക്കുന്നതിനുമുൻപായി അപ്രകൃതമായി രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. നമ്മുടെ വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിലെ കണക്കുകളിൽനിന്നു വിദ്യാഭ്യാസത്തിനു ബ്രിട്ടീഷുഇൻഡ്യയെ അപേക്ഷിച്ചു ഈ നാട്ടിൽ അധികം പ്രചാരം ഉണ്ടായിട്ടുണ്ടെന്നു കാണാം. അക്ഷരജ്ഞാനത്തിന്റെയാകട്ടെ ഉൽകൃഷ്ടവിദ്യാഭ്യാസത്തിന്റെയാകട്ടെ—സ്ത്രീവിദ്യാഭ്യാസത്തിന്റെയാകട്ടെ ശതമാനം നോക്കിയാൽ തിരുവിതാംകൂർ ബ്രിട്ടീഷ് ഇൻഡ്യയെ പലതരം അതിശയിക്കുന്നു. എന്നാൽ ഈ വിദ്യാഭ്യാസത്തിന്റെ ഫലത്തെ സംബന്ധിച്ചു ഈ രാജ്യത്തേയും ബ്രിട്ടീഷ് ഇൻഡ്യയേയും താരതമ്യപ്പെടുത്തുമ്പോൾ നമുക്കത്ര അഭിമാനത്തിനു വകകാണുകയില്ല. അവിടെയും ഇവിടെയും പ്രചാരത്തിലിരിക്കുന്ന വിദ്യാഭ്യാസസ

സമ്പ്രദായം ഒന്നുതന്നെയെന്നും അതിൽവച്ചുള്ള ഗുണദോഷങ്ങൾ രണ്ടിടത്തും മിക്കവാറും തുല്യം തന്നെയെന്നും സമ്മതിക്കാം. എന്നാൽ ആധുനികവിദ്യാഭ്യാസത്തിൽനിന്നും നമുക്കു ലഭിക്കേണ്ടതായ ശ്രേഷ്ഠഗുണങ്ങളിൽ ഒന്നു ഏകോപിച്ചു പ്രവർത്തിക്കാനുള്ള ശക്തിയാകുന്നു. ആ വിഷയത്തിൽ നമ്മുടെ നാട് ബ്രിട്ടീഷ് ഇന്ത്യയെ കണ്ടാൽ തലതാഴ്ത്തണം. ആചാരത്തിലും ഭാഷയിലും ഭിന്നങ്ങളായ അനേക ദേശങ്ങളിലെ ജനങ്ങൾ ഒന്നുചേർന്ന് ഭാരതമഹാജനസഭ സ്ഥാപിച്ചു നാല്പതിൽപരം കൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്നു. ആ സഭയുടെ അനവരതമായ പ്രയത്നത്താൽ അവിടത്തെ ഗവർമ്മെണ്ടിൽനിന്നുപോലും പ്രജകൾ പല അവകാശങ്ങളേയും സ്വാതന്ത്ര്യങ്ങളേയും സമ്പാദിച്ചിരിക്കുന്നു. നാട്ടിലെ ധനസ്ഥിതിയെ ആകമാനം ഇട്ടു മറിക്കുന്ന ഈ ഘോരസമരത്തിന്റെ സമാപ്തിയെ സകല ജനങ്ങളും പ്രതീക്ഷിക്കുന്ന ഈ വിഷമഘട്ടത്തിൽപോലും ജനങ്ങളുടെ സ്വാതന്ത്ര്യാവകാശങ്ങളെ വീണ്ടെടുക്കാൻ ജനസാമാന്യനേതാക്കന്മാർ ചെയ്യുന്ന യുദ്ധത്തിന്റെ ധ്വനി നമുക്കും കേൾക്കാറായിരിക്കുന്നു. ഭാരതമഹാജനസഭ കൂടാതെയും സമുദായപരിഷ്കാരം വിദ്യാഭ്യാസപരിഷ്കാരം, വ്യവസായവർദ്ധനം മുതലായ ഉദ്ദേശങ്ങളോടുകൂടി സ്ഥാപിക്കപ്പെട്ടിട്ടുള്ള പല സഭകളും അതാതിന്റെ ഉദ്ദേശങ്ങളെ കാലാനുസരണം നിർവ്വഹിക്കുന്നു. ഈ സഭകളെല്ലാം ജാതിമതപക്ഷഭേദം കൂടാതെയും ഹിമവത്സേതുപര്യന്തമുള്ള നാനാഭാഷകൾ സംസാരിക്കുന്ന നാനാജനങ്ങൾക്കും പൊതുവായി നടത്തുന്നവയാണെന്നു പ്രത്യേകം ഓർക്കേണ്ടതാണ്. എന്നാൽ നമുക്കു ഈ വകയിൽ ഒന്നുംതന്നെയില്ല. പ്രകൃതിദേവിയുടെ സവിശേഷമായ വിലാസം നമ്മിൽ വർദ്ധിപ്പിച്ചിട്ടുള്ള അലസതാഗുണത്തിന്റെ [illegible]മായാലും ശരി, പുത്രനിർവ്വിശേഷം പ്രജകളെ പരിപാലിച്ചുപോരുന്ന നമ്മുടെ മഹാരാജാക്കന്മാരുടെ അതിലാളനത്തിന്റെ ഫലമായാലും ശരി സ്വന്തകാര്യങ്ങളെ തന്നത്താൻ നിർവ്വഹിക്കാൻ നമുക്കുണ്ടായിട്ടുള്ള ഈ അശക്തതയെ നീക്കുവാൻ വൈകിയിരിക്കുന്നു.

ഇനി പ്രകൃതത്തിൽതന്നെ പ്രവേശിക്കാം. മനുഷ്യന്റെ എന്നല്ല സകലപ്രാണികളുടെയും പ്രകൃതിസിദ്ധമായ പ്രവണത സ്വാർത്ഥത്തിലേക്കാണ്. നാം മനസ്സറിയാതെതന്നെ പല കാര്യങ്ങളും സ്വാർത്ഥം ഒന്നിനെത്തന്നെ മുൻനിറുത്തി ചെയ്തുപോരുന്നു. നാം പരാർത്ഥമെന്നു വിചാരിച്ചു ചെയ്യുന്ന പല പ്രവൃത്തികളുടെയും ഉദ്ദേശത്തെ സൂക്ഷ്മമായി പരിശോധിച്ചാൽ സ്വാർത്ഥംതന്നെയാണെന്നു ബോദ്ധ്യപ്പെടും. സ്വാർത്ഥമെന്നുള്ള ബോധത്തോടുകൂടി ചെയ്യുന്ന സ്വാർത്ഥപ്രവൃത്തികളെക്കാൾ ആപൽക്കരമായിട്ടുള്ളവ പരാർത്ഥമെന്നുള്ള തെററിദ്ധാരണയോടുകൂടി ചെയ്യുന്ന സ്വാർത്ഥപ്രവൃത്തികളാകുന്നു, അവയെ ചെയ്യുമ്പോഴാകുന്നു നാം കർത്തവ്യകർമ്മത്തെ ചെയ്യുന്നു എന്നുള്ള വിശ്വാസത്താൽ അധികം ശക്തിയേയും ഉത്സാഹത്തേയും പ്രദർശിപ്പിക്കുന്നത്. സമുദായസ്നേഹവും മററും നമുക്കു അവശ്യം വേണ്ടതാണെങ്കിലും സ്വസമുദായസ്നേഹത്താൽ മതിമറന്നു അതിനേക്കാൾ വിശാലമായ ഒരു മഹാസമുദായത്തിന്റെ അംഗങ്ങൾ കൂടിയാണ് നാം എന്നുള്ള വസ്തുത വിസ്മരിക്കുകയാണെങ്കിൽ അതു വളരെ ശോചനീയംതന്നെ. എന്നാൽ നമ്മുടെ വർഗ്ഗീയസഭകളിൽ നിന്നു ഇപ്രകാരമൊരു ദോഷമുണ്ടാകുവാൻ വഴിയുണ്ടെന്നു നിർമ്മത്സരബുദ്ധ്യാ ചിന്തിച്ചാൽ മനസ്സിലാകും. സ്വസമുദായാഭ്യുന്നതിയെ പരമപുരുഷാർത്ഥമായിക്കരുതുന്നതിൽ വച്ചു ഏതു വിധത്തിലും അന്യസമുദായങ്ങളേ പുറകിലാക്കി മുൻപോട്ടു കേറിച്ചെല്ലണമെന്നുള്ള അത്യാശ മനസ്സിൽ സ്ഥലം പിടിക്കുന്നതിനു ഇടയായിത്തീരുകയും എല്ലാസമുദായങ്ങളേയും ഒന്നുപോലെ ബാധിക്കുന്ന കാര്യങ്ങൾക്കായി ഒരുമിച്ചുചേർന്നു പ്രവർത്തിക്കുവാനുള്ള ശക്തി ക്ഷയിക്കുകയും ചെയ്യുന്നു. ഒരു ഉദാഹരണംകൊണ്ടു ഈ പ്രസ്താവത്തെ വിശദമാക്കാം. ഓരോ സമുദായങ്ങൾക്കും വിദ്യാഭ്യാസസംബന്ധമായുള്ള അസൌകര്യങ്ങളെ നീക്കാനും, ഗവർമ്മെണ്ടു സർവീസിൽ കൂടുതൽ പ്രവേശം ലഭിക്കാനും, സാമുദായികമായ പരിഷ്കാരം വർദ്ധിപ്പിക്കാനും മററും ഓരോ വർഗ്ഗീയസഭകൾ പ്രയത്നിക്കുന്നുണ്ടെങ്കിലും സകലസമുദായങ്ങളേയും ഒന്നുപോലെ ബാധിക്കുന്നവയായ ഗവർമ്മെണ്ടിന്റെ ഭരണനയങ്ങളെക്കുറിച്ചു പര്യാലോചിക്കാനോ, നാട്ടിലുള്ള ഓരോ വ്യവസായങ്ങൾ ദിനംപ്രതി ക്ഷയിക്കുന്നതിനെ തടുക്കുവാനോ, കാലത്തിനും ദേശത്തിനും യോജിക്കാത്തതായ നമ്മുടെ ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായത്തെ പരിഷ്കരിക്കാനോ ഈ സഭകൾ പ്രയത്നിക്കുന്നതായി കാണുന്നില്ല. ഈ സഭകളുടെ ശ്രദ്ധ പതിയുന്നതു മിക്കവാറും അന്യസമുദായങ്ങളെ അപേക്ഷിച്ചു തങ്ങൾക്കുള്ള ന്യൂനതകളെ പരിഹരിക്കുന്ന വിഷയത്തിലാകയാൽ മേൽപറഞ്ഞമാതിരി പൊതുക്കാര്യങ്ങളിൽ അവർ പ്രയത്നിക്കാത്തതിൽവച്ചു ആശ്ചര്യപ്പെടുവാനും ഇല്ല. അപൂർവം ചില യോഗങ്ങളും വർത്തമാനപത്രങ്ങൾപോലും തങ്ങൾക്കുള്ളതോ ഉണ്ടെന്നു വിചാരിക്കുന്നതോ ആയ ഗുണങ്ങളിൽ അഭിമാനിച്ചു സമുദായങ്ങൾക്കു തമ്മിൽ പരസ്പരവൈരത്തിനുള്ള ബീജങ്ങളെ വിതയ്ക്കുന്നതാണ് കഷ്ടാൽകഷ്ടതരമായിട്ടുള്ളതു്. എന്നാൽ സർവസമുദായക്കാർക്കും യഥേഷ്ടപ്രവേശത്തിനവകാശമുള്ള ഒരു മഹാജനസഭയുണ്ടെങ്കിൽ നാം എല്ലാവരും ഓരോ ചെറിയ പ്രത്യേകസമുദായത്തിൽ ഉൾപ്പെട്ടവരും ആ സമുദായത്തിന്റെ ഉൽകർഷത്തിനായി പ്രയത്നിക്കാൻ കടമപ്പെട്ടവരും ആണെങ്കിലും അതേസമയത്തുതന്നെ നാം അംഗങ്ങളായിരിക്കുന്ന വേറെ ഒരു മഹാസമുദായമുണ്ടെന്നും വർഗ്ഗീയാഭിമാനം കൊണ്ടു നാം ചെയ്യുന്ന പ്രവൃത്തികൾ ആ മഹാസമുദായത്തിന്റെ ക്ഷേമത്തിനു വിഘ്നമായിത്തീരാൻ സമ്മതിച്ചുകൂടാ എന്നും ഉള്ള ബോധം ജനങ്ങളുടെയിടയിൽ വ്യാപിക്കാൻ എളുപ്പമുണ്ടാകും.

ഇത്രയും പറഞ്ഞതിൽ നിന്നു ഇപ്പോഴുള്ള വർഗ്ഗീയസഭകൾക്കു പുറമേ ഇനിയുണ്ടാകാൻപോകുന്ന മഹാജനസഭയെപ്പോലുള്ള ഒരു യോഗത്തിന്റെ അത്യാവശ്യകത വെളിപ്പെട്ടുവല്ലൊ. എന്നാൽ, ഇനിയും ഒരു ചോദ്യമുണ്ടാകാം. പ്രജകളെ എല്ലാവരേയും ഒരുപോലെ സംബന്ധിക്കുന്ന കാര്യങ്ങൾ ആലോചിക്കാൻ ഗവർമ്മെണ്ടുണ്ട്. ബ്രിട്ടീഷ് ഇൻഡ്യയിൽ ഭരണാധികാരികൾ ഭരണീയന്മാരിൽ നിന്നു ഭാഷ, ആചാരം, വർഗ്ഗം മുതലായവയാൽ വളരെ ഭിന്നന്മാരാകയാലും ചിലപ്പോൾ ഭരണീയന്മാർക്കു ഗുണകരമായിട്ടുള്ള ഭരണകർത്താക്കന്മാർക്കു ദോഷകരമായും നേരേമറിച്ചും സംഭവിക്കാൻ ഇടയുള്ളതിനാലും അവിടെ ഭാരതമഹാജനസഭയും മററും ആവശ്യമുണ്ട്. എന്നാൽ നമ്മുടെ നാട്ടിൽ ഗവർമ്മെണ്ടും പ്രജകളും ഒരേനാട്ടുകാരും ഒരേ ആദർശമുള്ളവരുമാകയാൽ പ്രജകൾക്കു ഹിതകരമായിട്ടുള്ളതിനെ താനേ അറിഞ്ഞു ചെയ്വാൻ ഗവർമ്മെണ്ടിനു

കഴിവുണ്ടായിരിക്കും. എല്ലാററിനും മേലായി സദാപ്രജാക്ഷേമൈകതൽപരനായ മഹാരാജാവു തിരുമനസ്സുകൊണ്ടും ഉണ്ടല്ലോ എന്നും മററും ആണ് ഈ ചോദ്യത്തിന്റെ സ്വഭാവം. പ്രഥമശ്രവണത്തിൽ ഈ യുക്തിക്കു ബലമുള്ളതായിത്തോന്നിയേക്കാമെങ്കിലും സ്വല്പം ആലോചിച്ചാൽ മേൽപറഞ്ഞ സംഗതികൾ മഹാജനസഭ ഇല്ലാതിരിക്കുന്നതിലേക്കു തക്ക കാരണങ്ങളല്ലെന്നു വ്യക്തമാകും. പ്രജാക്ഷേമം അടിയ്ക്കടി വൎദ്ധിക്കത്തക്ക വിധത്തിൽ രാജ്യഭരണം ചെയ്യണമെന്നുള്ള ഒരു വിചാരമേ മഹാരാജാവു തിരുമനസ്സിലേക്കുള്ളു എന്നു നാം എല്ലാവരും സമ്മതിക്കുന്ന കാൎയ്യമാണ്. എന്നാൽ എത്രയോ നല്ല രാജാവായാലും പ്രജകൾ പറയാതെ പ്രജകൾക്കു ഹിതവും ഗുണവുമായിട്ടുള്ള കാൎയ്യങ്ങൾ എന്താണെന്നറിവാനുള്ള സൌകൎയ്യം അദ്ദേഹത്തിനുണ്ടായിരിക്കയില്ല. ചില പ്രാചീന ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളതുപോലെ രാജാക്കന്മാർ വേഷപ്രഛന്നന്മാരായി രാജ്യത്തിലെ സ്ഥിതികൾ ആരാഞ്ഞറിവാൻ നടക്കുന്നതു ഇക്കാലത്തു സാധിക്കുന്നതല്ലല്ലോ. അതിനാൽ മഹാരാജാവുമായി അടുത്തു പെരുമാറുന്ന ഉന്നത ഉദ്യോഗസ്ഥന്മാരുടേയും മററും അഭിപ്രായങ്ങളനുസരിച്ചു ഭരണയന്ത്രത്തെ തിരിച്ചുവിടുവാൻ മാത്രമെ തിരുമനസ്സിലേക്കു സാധിക്കു. അപ്രകാരം ചെയ്യുന്നതു എപ്പോഴും നാട്ടിന്റെയും പ്രജകളുടെയും ക്ഷേമത്തെ പുലൎത്തുമെന്നും പറവാൻ പാടില്ല. എന്നാലും നമ്മുടെ മഹാരാജാക്കന്മാർ പ്രജാവാത്സല്യത്തിൽ എത്രമാത്രം മുന്നിട്ടുനില്ക്കുന്നുവോ അത്രതന്നെ രാജഭക്തിയിൽ മുന്നിട്ടുനില്ക്കുന്നവരും, നാട്ടുവാഴികളുടെ സദുദ്ദേശങ്ങളെക്കുറിച്ചു ദൃഢമായ വിശ്വാസവും [illegible]തയും ഉള്ളവരുമായ പ്രജകൾ യാതൊരു അതൃപ്തിയേയും കാണിക്കാതെ ഗവൎമ്മെണ്ടിൽനിന്നും ചെയ്യുന്ന ഏൎപ്പാടുകളെല്ലാം തിരുമനസ്സിൽ നിന്നുത്ഭവിച്ചിട്ടുള്ളവയാണല്ലോ എന്നു വിചാരിച്ചു അവയെ ശിരസാ വഹിക്കുന്നു. തന്നിമിത്തം ഈ ഏൎപ്പാടുകളെല്ലാം പ്രജകൾക്കു തൃപ്തികരമാണെന്നും മററും വിചാരിക്കാനിടയാവുന്നതിനാൽ അവയിലുള്ള ദോഷങ്ങളെ പരിഹരിക്കുന്നതിനു മററു സംഗതിയാകുന്നില്ല. എന്നാൽ ജനപ്രതിനിധികളുടെ ഒരു സഭയുള്ളപക്ഷം പ്രജകൾക്കു വാസ്തവത്തിൽ ആവശ്യകവും ഗുണകരവുമായിട്ടുള്ളതെന്തെന്നു ആലോചിച്ചു നിശ്ചയിക്കുന്നതിനും അതിനെ ഗവൎമ്മെണ്ടിനേയും തിരുമനസ്സിലും ബോധിപ്പിക്കുന്നതിനും സൌകൎയ്യമുണ്ടാകുന്നു. മാതാപിതാക്കന്മാൎക്കു പുത്രന്മാരെക്കുറിച്ചു എത്രതന്നെ വാത്സല്യവും അവരുടെ ആഗ്രഹങ്ങളെ നിറവേററുന്നതിനു ഉൽക്കണ്ഠയും ഉണ്ടെങ്കിലും പുത്രന്മാരുടെ ആഗ്രഹങ്ങൾ ഇന്നവയാണെന്നു അവർ പറഞ്ഞേ കഴിയൂ. ഇതുപോലെയാണ് മഹാരാജാവും പ്രജകളും തമ്മിലുള്ള സ്ഥിതിയും. വിശേഷിച്ചും, മനുഷ്യവ്യാപാരങ്ങൾ ശാഖോപശാഖമായി വൎദ്ധിച്ചുവരുന്ന ഈ കാലത്തു മേൽപറഞ്ഞ തത്വത്തിന്റെ യാഥാൎത്ഥ്യം കൂടിക്കൂടിത്തന്നെ വരുന്നു. അതിനാൽ പ്രജാവത്സലനായ ഒരു മഹാരാജാവുള്ളതുകൊണ്ടു മഹാജനസഭയുടെ ആവശ്യം കുറയുകയല്ല കൂടുകയാണ് ചെയ്യുന്നതു എന്നു സിദ്ധിക്കുന്നുവല്ലോ. പ്രജകളുടെ ഹിതം അറിഞ്ഞാൽ ഉടനെ അതിനെ സാധിക്കുവാൻ ബദ്ധശ്രദ്ധനായിരിക്കുന്ന ഒരു ഭരണകൎത്താവുണ്ടായിരിക്കുമ്പോൾ പ്രജകൾ തമ്മിൽ ആലോചിച്ചു തങ്ങളുടെ അഭിപ്രായങ്ങളെ അദ്ദേഹത്തെ അറിയിച്ചു [illegible]മാവഹമായ അദ്ദേഹത്തിന്റെ പ്രജാരഞ്ജനകൃത്യത്തിൽ കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുകയല്ലേ ഉത്തമപ്രജകളുടെ ശ്രേഷ്ഠമായ കൎത്തവ്യകൎമ്മം.

ഈ കാലസ്ഥിതിക്കു മഹാരാജാവു തിരുമനസ്സിൽ നിന്നു നേരിട്ടു രാജ്യകാൎയ്യങ്ങളിൽ അധികമായി പ്രവേശിക്കുന്നതു സുസാദ്ധ്യമല്ലെന്നു മുൻഖണ്ഡികയിൽ സൂചിപ്പിച്ചുവല്ലോ. അതിനാൽ ഉദ്യോഗസ്ഥന്മാരാണ് കാൎയ്യങ്ങൾ അധികമായി അന്വേഷിക്കേണ്ടിവരുന്നതു്. അവരുടെ അന്വേഷണം എത്രതന്നെ നന്നായിരുന്നാലും അതു എത്രമേലെ നന്നായിരിക്കയുള്ളു എന്നു ഒരു അതിരു കല്പിക്കാവുന്നതാണ്. മനുഷ്യപ്രകൃതിതന്നെ അങ്ങനെയാണ്. കൎത്തവ്യബോധം എത്രതന്നെ ഉണ്ടായിരുന്നാലും അവരവരുടെ പ്രാധാന്യത്തെ സ്ഥാപിക്കുന്നതിനും, തങ്ങളുടെ ചില സ്വാൎത്ഥങ്ങളെ സാധിക്കുന്നതിനും ഉള്ള ഒരാശ ഉദ്യോഗസ്ഥന്മാരും മനുഷ്യരാകയാൽ അവരുടെ മനസ്സിൽ കടന്നുകൂടാതെയിരിക്കയില്ല. എന്നാൽ ഈ ആശ ചിലരിൽ അധികമായും ചിലരിൽ കുറവായും പ്രകാശിക്കാമെന്നേയുള്ളു. ഏതു രാജ്യത്തു നോക്കിയാലും ഉദ്യോഗസ്ഥന്മാരുടെയിടയിൽ മേൽപറഞ്ഞ വിധത്തിൽ ഉള്ള ചില ദോഷങ്ങൾ കാണാതെയിരിക്കുന്നില്ല. അതിനാൽ അവരെ കുറപറയാതെ മനുഷ്യപ്രകൃതിയുടെ ഒരു ദോഷമാണ് അതെന്നു സമാധാനപ്പെട്ടു് ആ ദോഷങ്ങൾ തങ്ങളെ ബാധിക്കാതിരിക്കാനുള്ള ശ്രമങ്ങൾ ചെയ്യുകയാണു പ്രജകളുടെ കൎത്തവ്യം. ബ്രിട്ടീഷ് ഇൻഡ്യയിലെ ഇടക്കാലത്തെ ചില സംഭവങ്ങൾ പരിശോധിച്ചാൽ, ജനങ്ങളുടെ സ്വാതന്ത്ര്യവൃദ്ധിക്കുവേണ്ടി അശ്രാന്തപരിശ്രമംചെയ്തുപോന്നിരുന്ന ചില മഹാന്മാർ ഗവൎമ്മെണ്ടിന്റെ കൃപാകടാക്ഷത്തിനു പാത്രമായിത്തീൎന്ന നല്ല ഒരു ഉദ്യോഗമോ സ്ഥാനമാനമോ കൈക്കലാക്കിക്കഴിഞ്ഞാൽ ആകപ്പാടെ മാറിപ്പോകുന്നതായിക്കാണാം. ഭഗവാൻ ഗീതോപദേശംചെയ്തിട്ടു അയ്യായിരത്തിൽപരം സമകൾ ചെന്നതിൽ പിന്നെയും ജനങ്ങളെല്ലാം നിഷ്കാമകൎമ്മികളായിത്തീൎന്നിട്ടില്ല. ഉദ്യോഗസ്ഥന്മാരും ഇതിനു വ്യത്യസ്തമല്ല. അതിനാൽ സകാമന്മാരുടെ കാമം പൊതുനന്മയ്ക്കു ബാധകമായിത്തീരാത്തവിധം പൊതുജനങ്ങൾതന്നെ സൂക്ഷിക്കണം.

ഉദ്യോഗസ്ഥന്മാരുടേയും മററു പ്രജകളുടേയും പരിതസ്ഥിതികളുടെ വ്യത്യാസം പ്രമാണിച്ചു അവരുടെ ആഗ്രഹങ്ങളും ആദൎശങ്ങളും ഭേദപ്പെട്ടിരിക്കാനേയിടയുള്ളു എന്നത്രെ മേൽപറഞ്ഞതിന്റെ താല്പൎയ്യം. എത്രതന്നെ കൎത്തവ്യബോധവും സ്വാൎത്ഥരാഹിത്യവും ഉള്ള ഉദ്യോഗസ്ഥനായിരുന്നാലും നാട്ടിനു വാസ്തവത്തിൽ ഉള്ള ആവശ്യങ്ങളെ ശരിയായിട്ടറിവാൻ സാധിക്കുന്നതല്ല. ജനസാമാന്യത്തിന്റെ ഇടയിൽ സാധാരണമായി സഞ്ചരിച്ചും പെരുമാറിയും ഇരിക്കുന്നവൎക്കേ അതറിവാൻ സാധിക്കു. ഇതിനു ഉദ്യോഗസ്ഥന്മാൎക്കു സൌകൎയ്യമോ സമയമോ താല്പൎയ്യമോ ഉണ്ടാകുന്നതു അത്ര സംഭാവ്യമല്ല. അതിനാൽ കീഴ്‌ഉദ്യോഗസ്ഥന്മാരുടെ പലപ്രവൃത്തികളേയും അഭിപ്രായങ്ങളേയും ശരിവയ്ക്കുകയേ അവൎക്കു നിവൃത്തിയുള്ളു. എന്നാൽ ഉദ്യോഗതിമിരം നിമിത്തം സംഗതികളെ യഥാവൽകാണുന്നതിനുള്ള അശക്തിയും ചില കീഴ്‌ഉദ്യോഗസ്ഥന്മാരിലാണ് അധികം വിളയാടുന്നതു്. ഈ കാരണങ്ങളാൽ ഉദ്യോഗസ്ഥന്മാർ എപ്പോഴും ജനക്ഷേമത്തെ മാത്രം മുൻനിറുത്തി പ്രവൎത്തിക്കാൻ ഒരുങ്ങുമെന്നോ ഒരുക്കമുണ്ടായാൽതന്നെ അതു സാധിക്കുമെന്നോ പറവാൻ പാടില്ല. പലപ്പോഴും, അതാതു സ

മയങ്ങളിൽ മേലാവിലേക്ക അയയ്ക്കാനുള്ള കണക്കുകളും മാസാന്ത്യവാദാന്ത്യാദി റിപ്പോർട്ടുകളും മററും തയ്യാറാക്കുന്നതിലുള്ള ശ്രദ്ധയാൽ യഥാർത്ഥമായ കർത്തവ്യത്തിൽ വേണ്ടുവോളം പ്രതിപത്തി ഉദ്യോഗസ്ഥന്മാർ കാണിക്കുന്നില്ലെന്നുള്ളതും അനുഭവഗോചരമാണല്ലൊ.

കുനയങ്ങളം പ്രവർത്തിക്കുന്ന ഉദ്യോഗസ്ഥന്മാരുണ്ടായിരുന്നാൽ അവരുടെ തോന്ന്യാസത്തിനു നമ്മുടെ വർഗ്ഗീയസഭകളും തജ്ജന്യമായ വർഗ്ഗീയമത്സരവും വളമായിരിക്കും. സർക്കാരിൽ നിന്നോ, ഒരുദ്യോഗസ്ഥൻ സ്വകപോലകല്പിതമായോ ഒരു പ്രവൃത്തി ചെയ്താൽ ജനക്ഷേമൈകതാനന്മാരായ ചില പുരുഷന്മാർക്ക് അതിലുള്ള ദോഷങ്ങളെ ചൂണ്ടിക്കാണിക്കാനും വേണ്ടിയുള്ള ധൈര്യം ഉണ്ടായി എന്നു വരാം. അതു അവർക്ക് അത്ര രുചിക്കുന്നതല്ലല്ലൊ. ഈ ദോഷഗ്രാഹികൾ ഒരു പ്രത്യേകസമുദായത്തിൽ ഉൾപ്പെട്ടവരായിരുന്നു എന്നുവരാം. ഉടനേതന്നെ ഉദ്യോഗസ്ഥന്മാരുടെ കൈകളിലുണ്ട് അതിനെതിരായിട്ടുള്ള അഭിപ്രായങ്ങളെ പുറപ്പെടുവിക്കാനുള്ള ആളുകൾ. തങ്ങളുടെ സമുദായാഭ്യുന്നതിക്ക പ്രതിബന്ധമായി നില്ക്കുന്ന സമുദായക്കാരെന്നു വെച്ചിട്ടോ തങ്ങളുടെ സമുദായത്തിനു ചില പ്രത്യേക സൌജന്യങ്ങൾ സമ്പാദിച്ചുകൊടുക്കാമെന്നുവെച്ചിട്ടോ ഇതുപോലെയുള്ള വേറെ വല്ല കാരണംകൊണ്ടോ ഉദ്യോഗസ്ഥന്മാരുടെ താളത്തിനു ചവിട്ടാൻ ഉടനെ ആളുകൾ തയ്യാറായിക്കഴിഞ്ഞു. ഇതിന്റെ ഫലം വർഗ്ഗീയമത്സരത്തിനു പൂർവ്വാധികം പ്രാബല്യവും നാട്ടിൽ പൊതുജനാഭിപ്രായം എന്നുള്ള ഒരു വസ്തുവില്ലെന്ന സ്ഥിതിയും ഉദ്യോഗസ്ഥന്മാർ വിചാരിക്കുന്ന കാര്യം കൊണ്ടുപ്പിക്കുന്നതിനു അവർക്കു കിട്ടുന്ന സൌകര്യവും മാത്രമല്ലാതെ വേറെ ഒന്നുമല്ല. ഇതിനിടയാകാതിരിക്കണമെങ്കിൽ വർഗ്ഗീയത്വത്തിൽ തങ്ങൾക്കെന്തു ഗുണമായിരിക്കുമെന്നും എന്തു വിപരീതമായിരിക്കുമെന്നും ഉള്ള യഥാർത്ഥജ്ഞാനം നാട്ടിലെങ്ങും പരക്കണം. ഉദ്യോഗസ്ഥന്മാരുടെ സൌജന്യംകൊണ്ടു കിട്ടുന്ന ഗുണങ്ങൾ സ്ഥായിയായിട്ടുള്ളവയല്ലെന്നു സമുദായനേതാക്കന്മാർ അറിഞ്ഞു പ്രവർത്തിക്കണം. അതിനു രാജ്യതന്ത്രത്തെക്കുറിച്ചുള്ള മൂലതത്വങ്ങൾ ജനസാമാന്യത്തിന്റെ ഇടയിൽ പ്രചരിപ്പിക്കണം. വർഗ്ഗീയമായ യാതൊരുദ്ദേശ്യവും ഇല്ലാത്ത ഒരു സ്ഥാപനംകൊണ്ടേ ഇതു സാധിക്കുകയുള്ളു. വർഗ്ഗീയമല്ലാത്ത സഭകൾ, പത്രങ്ങൾ, സ്ഥാപനങ്ങൾ ഇവയെല്ലാം അത്യാവശ്യമാണ്. അവയിൽ പ്രധാനമായ ഒന്നാണ് മഹാജനസഭ. അതിനാൽ അതിനെ സ്ഥാപിക്കുന്നതിൽ ബദ്ധോത്സുകന്മാരായിരിക്കുന്ന വിദ്വാന്മാരുടെ ഉദ്ദേശങ്ങളെ സഫലമാക്കുന്നതിനായി വേണ്ട സഹായസഹകരണങ്ങൾ ചെയ്യുന്നതിനും അതിനെ വിജയപ്രദമായ ഒരു നിലയിൽ കൊണ്ടുവരുന്നതിനും ദേശാഭിമാനികളായ സകലരും കടമപ്പെട്ടിരിക്കുന്നു.

മേൽപറഞ്ഞ സംഗതികളെയെല്ലാം മുൻകൂട്ടി കണ്ട് ആ ഉദ്ദേശങ്ങളെ നിറവേറുന്നതിനാണല്ലൊ നമുക്ക ശ്രീമൂലം പ്രജാസഭയെന്ന മഹാനുഗ്രഹം മഹാരാജാവുതിരുമനസ്സുകൊണ്ടു കല്പിച്ചനുവദിച്ചുതന്നിട്ടുള്ളത്. ആ സ്ഥിതിക്ക മഹാജനസഭകൊണ്ടുദ്ദേശിക്കുന്ന പ്രയോജനങ്ങളെല്ലാം അതുകൊണ്ടു സാധിച്ചുകൂടെ? ഗവർമ്മെണ്ടിന്റെയും ഉദ്യോഗസ്ഥന്മാരുടെയും അംഗീകാരവും സഹകരണവും ഉള്ള സ്ഥിതിക്ക അതു ഏകദേശം കൂടി പ്രയോജനപ്രദമായ മാർഗ്ഗം എന്നൊരു സംശയമുണ്ടാകാവുന്നതാണ്. എന്നാൽ ഉദ്യോഗസ്ഥന്മാരുടെ സഹകരണം തന്നെയാണ് ഉദ്ദിഷ്ടകാര്യത്തിനു അതു മതിയാകാതെയിരിക്കുന്നതിനുള്ള മുഖ്യകാരണം. ജനസാമാന്യത്തിനു അമൂല്യമായിരിക്കുന്ന പല സംഗതികളും ഉദ്യോഗസ്ഥലോകത്തിനു വിഷമമായിരിക്കാനാണ് അധികം ഇടയുള്ളത്. അതിനാൽ അവരുടെ സഹകരണംകൊണ്ടു നാം ഉദ്ദേശിക്കുന്ന ഗുണങ്ങളുണ്ടായി എന്നു വരുന്നതല്ല. പ്രത്യുത പല പ്രതിബന്ധങ്ങളും ഉണ്ടാകാനാണ് ഇടയുള്ളത്. പ്രജാസഭയിൽ അംഗങ്ങളെ തിരഞ്ഞെടുക്കാനുള്ള നിയമങ്ങളും ഉദ്ദേശസിദ്ധിക്കുതകുന്നവയല്ല. രാജ്യകാര്യങ്ങളിൽ ഉത്സാഹവും ശേഷിയുമുള്ള ആളുകൾക്ക അംഗങ്ങളായിച്ചേരാൻ സൌകര്യമുള്ള വിധത്തിലല്ല ആ നിയമങ്ങളുടെ നയം. പ്രജാസഭാംഗങ്ങളിൽ പലരുടേയും മോഹം തങ്ങളുടെ പ്രയത്നത്തിൽ നിന്നു നാട്ടിനു ഒരു ഗുണമുണ്ടാകണമെന്നല്ല. നാട്ടിന്റെ ആവശ്യങ്ങളെക്കുറിച്ചോ ആ ആവശ്യങ്ങൾ നിർവ്വഹിക്കുന്നതിൽ പ്രജകളുടെ കടമകളെക്കുറിച്ചോ മറേറാ യാതൊരു ബോധവുമില്ലാത്തവരാണ് പലേ മെമ്പറന്മാരും. പ്രജാസഭാസാമാജികനെന്ന പദവി സമ്പാദിക്കാനുള്ള കൌതുകംകൊണ്ടു സ്ഥാനം കൈക്കലാക്കുന്നവരും വർഗ്ഗീയമായ ഓരോ കാര്യങ്ങൾ സാധിക്കുവാനുള്ള ഒരു മാർഗ്ഗമാണിതെന്നു കരുതുന്നവരുമായ അംഗങ്ങളിൽ നിന്നു അധികം പ്രയോജനത്തെ ആശിക്കാൻ തരമില്ല. ഇവരിൽ പലരും ഉദ്യോഗസ്ഥന്മാരുടെ സഹായത്താൽ അംഗങ്ങളായിത്തീരുന്നവരാണെന്നുള്ള ആ രഹസ്യം ആലോചിക്കുമ്പോൾ അവരുടെ അഭിപ്രായഗതികൾ എന്താണെന്നു ഊഹിക്കാമല്ലോ. യഥാർത്ഥമായ കർത്തവ്യബോധത്തോടുകൂടി പ്രവർത്തിക്കുന്ന അംഗങ്ങളും പ്രജാസഭയിൽ ഇല്ലെന്നു പറവാൻ പാടില്ല. എന്നാൽ പറയത്തക്ക യാതൊരു അവകാശങ്ങളും സ്വാതന്ത്ര്യങ്ങളും പ്രജാസഭയ്ക്കു ഇല്ലാത്തതിനാൽ അവരുടെ ശ്രമങ്ങൾക്ക സാഫല്യമുണ്ടാകുന്നതല്ല. നിശ്ചയങ്ങൾ പാസാക്കുന്നതിനോ ഗവർമ്മെണ്ടിന്റെ നയങ്ങളെക്കുറിച്ചു വിമർശനം ചെയ്യുന്നതിനോ ഏതെങ്കിലും അഭിപ്രായത്തെക്കുറിച്ചു ഭൂരിപക്ഷം എങ്ങനെയിരിക്കുന്നു എന്നറിയുന്നതിനുപോലുമോ പ്രജാസഭകൊണ്ടു സാധിക്കുന്നില്ല. മിക്കവാറും ഹർജികളും പ്രത്യേകനിവേദനങ്ങളുംകൊണ്ടു സാധിക്കാവുന്ന കാര്യങ്ങൾ മാത്രമാണ് ഇപ്പോൾ പ്രജാസഭായോഗങ്ങളിൽ നടക്കുന്നത്. സഭയുടെ ഘടനയെ പരിഷ്കരിക്കുക, അതിനു ചില യഥാർത്ഥ അവകാശങ്ങളും സ്വാതന്ത്ര്യങ്ങളും നല്കുക മുതലായി പല പരിഷ്കാരങ്ങൾ ഇനിയും ചെയ്യേണ്ടതായിട്ടിരിക്കുന്നു. അതിനുവേണ്ടി പ്രയത്നിക്കണമെങ്കിൽ തന്നെയും ഒരു മഹാജനസഭ ഒഴിച്ചുകൂടുന്നതല്ല. എന്നുമാത്രമല്ല പ്രജാസഭ എത്രതന്നെ പരിഷ്കാരത്തെ പ്രാപിച്ചാലും ഗവർമ്മെണ്ടിനു അതിന്റെ മേൽ പിടിയുണ്ടായിരിയ്ക്കുന്നിടത്തോളം കാലം മഹാജനസഭയെന്നൊരു പ്രത്യേക സ്ഥാപനം നമുക്ക ഇല്ലാതെയിരിക്കാൻ പാടില്ല. അതിനാൽ ഇന്നു [illegible] പോകുന്ന ആ വിത്തു [illegible] വൈപുല്യമാകുന്ന വളത്താൽ ശാഖോപശാഖമായി പരിപോഷിച്ചു അതിന്റെ തണലിൽ മഹാരാജാവുതിരുമനസ്സിലെ പ്രിയപ്രജാസഞ്ചയത്തെ ഇരുത്തി ആശ്വസിപ്പിക്കുമാറാകട്ടെ.

---

# തിരുവിതാംകൂർ സർവ്വകലാശാല.

ഏതദ്ദേശ്യരാജ്യങ്ങളിൽ വച്ചു സർവ്വപ്രകാരേണയും നമ്മുടെ രാജ്യം ഒട്ടും പുറകോട്ടല്ല നില്ക്കുന്നതു്. എഴുതാനും വായിക്കാനും അറിയാവുന്നവർ വളരെ അധികം. ഉൽകൃഷ്ടവിദ്യാഭ്യാസവും ദിവസംപ്രതി വളർന്നുവരുന്നു. പൌരകൃത്യം എന്താണെന്നുള്ള വിചാരം ഒരു നിഴലുപോലെയെങ്കിലും നമ്മുടെ രാജ്യത്തു ഉദിച്ചിട്ടുണ്ടു്. ഗവർമ്മേണ്ടിന്റെ ഭരണനയവും പൊതുജനാഭിപ്രായവും തമ്മിൽ യോജിച്ചുണ്ടാവാൻ കൌശലങ്ങൾ പലതും പ്രയോഗിച്ചുവരുന്നുണ്ടു്. ശ്രീമൂലംപ്രജാസഭ, പട്ടണപരിഷ്കരണകമ്മിറ്റി, വില്ലേജ്പഞ്ചായത്തു മുതലായ സ്ഥാപനങ്ങൾ വളരെനാൾ ശൈശവസ്ഥിതിയിൽതന്നെ കിടന്നു മുരണ്ടുപോകുവാൻ കാലാവസ്ഥ സമ്മതിക്കുന്നതല്ല. അവശ്യം പൂർണ്ണതയെ പ്രാപിച്ചേ കഴിയൂ. അതിനു വേണ്ട ലക്ഷണങ്ങൾ കണ്ടുവരുന്നു. രാജ്യത്തെങ്ങും ഐശ്വര്യവും സമ്പത്തും വർദ്ധിക്കുന്നതിനു 'പരസ്പരസഹായം' തന്നെ സിദ്ധൌഷധം എന്നു വളരെ താമസിച്ചെങ്കിലും കണ്ടുപിടിച്ചതു വലിയ ഭാഗ്യംഎന്നെ പറയാവൂ. രാജ്യത്തിന്റെ ഏതുകോടിയിലും പരസ്പരസഹായസംഘങ്ങൾ സ്ഥാപിക്കുന്നതിനു ജനങ്ങളെ പ്രോത്സാഹിപ്പിക്കുവാൻ ദേശാഭിമാനികളുടെ എത്ര വലിയ ശ്രമവും അധികമായി എന്നു വരികയില്ല. പരസ്പരസഹായസംഘങ്ങളെ വർദ്ധിപ്പിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നതു ഏതെല്ലാം പന്ഥാവുകളിൽകൂടിയാണെന്നും അതിൽനിന്നു രാജ്യത്തിനുണ്ടാകുന്ന ക്ഷേമം എത്രയെന്നും മററും ഇവിടെ വിസ്തരിക്കുന്നില്ല. ഈ മഹാപ്രസ്ഥാനത്തോടു സംഘടിപ്പിക്കേണ്ടതായ മറെറാരു ഭീമമായ ആലോചനയാണു് നമ്മുടെ ഗവർമ്മേണ്ടിൽനിന്നു ഇപ്പോൾ നടപ്പിൽ വരുത്തണമെന്നു തീർച്ചയാക്കീട്ടുള്ളതു്. സ്വന്തം സർവ്വകലാശാല ഉണ്ടായിരിക്കണമെന്നതന്നെ. മഹത്തായ ഈ ഉദ്യമത്തെ പൊതുജനങ്ങൾ തെററിദ്ധരിക്കുന്നുണ്ടെന്നു പത്രപംക്തികളിൽ കാണുന്നതുകൊണ്ടാണു് ഈ ലേഖനപരമ്പരകൾ പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങൾ ആരംഭിച്ചിട്ടുള്ളതു്.

സർവ്വകലാശാലാസ്ഥാപനത്തിനായി ആലോചനകൾ നടത്തി സ്കീം തയ്യാറാക്കുവാൻ കമ്മിറ്റികൂടി കഴിഞ്ഞിരിക്കുന്നു. പൊതുജനഹിതം എന്താണെന്നു പ്രജാസഭമൂലം അറിയുന്നതിനു മുമ്പായി ഗവർമ്മേണ്ടു ഇങ്ങനെ ഒരു പ്രോഗ്രാം നിശ്ചയിച്ചതു സാഹസമായിപ്പോയെന്നു ജനങ്ങൾക്കു സങ്കടവും സർവ്വകലാശാലയുടെ ആവിർഭാവവും മാനം വീഴുന്നതും ഒന്നിച്ചു കഴിയും എന്നുള്ള അസ്ഥാനത്തിലുള്ള ഭയവും നീങ്ങുന്നതിനു കമ്മിറ്റിക്കാർ രാജ്യം ആസകലം സഞ്ചരിച്ചു 'സർവ്വകലാശാല' എന്തു എന്നു ജനങ്ങളെ ധരിപ്പിക്കണമെന്നു എന്റെ താഴ്മയായ അഭിപ്രായം ആദ്യമായി ഇവിടെ പ്രകടിപ്പിച്ചുകൊള്ളട്ടെ. ഗവർമ്മേണ്ടിന്റെ മഹത്തായ ഉദ്ദേശം സൂക്ഷ്മമായി ആലോചിച്ചറിയുന്നതിനുമുമ്പു 'കാളപെററു കയറെടുത്തു' എന്ന മട്ടിൽ മുറവിളികൂട്ടുന്നതു അജ്ഞാനവും ഭീരുത്വവും വെളിപ്പെടുത്തുകയാണു്. 'ഏകശാസനം' എന്ന നയം ഇപ്പോഴും നമ്മുടെ ഗവർമ്മേണ്ടിന്റെ സ്വാധിയായ ഗുണം എന്നു സമ്മതിക്കാതെ നിവൃത്തിയില്ല. എന്നാലും പൊതുക്ഷേമത്തെ ആധാരമാക്കിയാണു് മിക്കപ്പോഴും ശാസനനടത്തുന്നതു എന്നു പ്രസ്തുത ഉദാഹരണംതന്നെ ലക്ഷ്യമാണു്. അതുകൊണ്ടു അജ്ഞത്വം പ്രദർശിപ്പിച്ചു ഗവർമ്മേണ്ടിന്റെ ഉത്തമമായ ശ്രമം ശിഥിലമാക്കിക്കളയരുതെ എന്നു സ്വരാജ്യക്കാരായ എന്റെ സഹോദരങ്ങളോടു അപേക്ഷിച്ചുകൊള്ളുന്നു. പലസ്ഥലങ്ങളിലും സംഘങ്ങൾ ചേർന്നു പ്രൊട്ടസ്റ്റ് അയയ്ക്കണമെന്നുള്ള പത്രപ്രസ്താവനം ഈ ഘട്ടത്തിൽ തുലോം ദോഷകാരണമായി തീരുമെന്നു ഭയപ്പെടേണ്ടിയിരിക്കുന്നു. സർവ്വകലാശാലകൾ കണ്ടിട്ടില്ലാത്തവർ, വേണ്ടെന്നു പറയുവാൻ വളരെ ആലോചിച്ചു വേണം. ഇവരുടെ അന്ധാളിപ്പു നീങ്ങുവാൻ വിദ്യാഭ്യാസപ്രവർത്തകന്മാർ നാട്ടിൽ ആരെങ്കിലും ഉണ്ടെങ്കിൽ കമ്മിറ്റിയുടെ സഹകരണത്തോടുകൂടി അവരുടെ ആലോചനാവിഷയം പ്രസംഗംമൂലവും ലഘുപത്രികമൂലവും എല്ലാവരും പരത്തണമെന്നു പ്രസ്താവിച്ചുകൊള്ളട്ടെ.

ഇംഗ്ലാണ്ടിൽ ഇപ്പോൾ പതിനാറു വയസ്സുവരെയുള്ള കുട്ടികൾക്കു നിർബ്ബന്ധപാഠശാലകൾ സ്ഥാപിക്കുന്നതിനും അവിടെവച്ചു പഠിത്തം നിറുത്തുന്ന കുട്ടികളെ പതിനെട്ടു വയസ്സുവരെ സെക്കണ്ടറിസ്കൂളുകളിൽ തുടച്ചക്ലാസുകൾ (continuation classes) വച്ചു ആണ്ടിൽ ൩൨൦ മണിക്കൂറിൽ കുറയാതെ പഠിപ്പിക്കുന്നതിനു നിർബ്ബന്ധമായ ഏർപ്പാടുകൾ ചെയ്യുന്നതിനും വിദ്യാഭ്യാസബോർഡിന്റെ പ്രസിഡണ്ടായ മിസ്റ്റർ ഫിഷർ ഹാജരാക്കീട്ടുള്ള ബില്ലിനെപ്പററി കേട്ടിട്ടുണ്ടായിരിക്കും. വ്യവസായശാലകളിൽ ദിവസം ഒരു ഷില്ലിങ്ങുവീതം സമ്പാദിച്ചു പാവപ്പെട്ട മാതാപിതാക്കന്മാരെ രക്ഷിച്ചുപോരുന്ന കുട്ടികളെ ഉദ്ദേശിച്ചാണു് ഈ ബിൽ കൊണ്ടുവന്നിട്ടുള്ളതു്. സാധുക്കളായവരുടെ ആഹാരമാർഗ്ഗം നശിക്കും. വ്യവസായശാലകളിൽ ജോലി മുടങ്ങും. ആദായം കുറയും. ഇതുമാണു് ഈ ബില്ലിനുള്ള കുററങ്ങൾ. പ്ലിമത്തു് തുടങ്ങി ന്യൂകാസിൽവരെ രാജ്യമെല്ലാം ക്ഷോഭിച്ചു. ശാലാദ്ധ്യക്ഷന്മാർ, നിർധനന്മാരായ കൂലിവേലക്കാർ എന്നുവേണ്ട ജനസാമാന്യം ആകപ്പാടെ അവരുടെ അസൌകര്യങ്ങളെ ഒത്തു ബഹളം കൂട്ടുകയും ബില്ലിനെ തടയുന്നതിനു മാർഗ്ഗങ്ങളെ അന്വേഷിക്കയും ചെയ്തു. ലണ്ടൻ ടൈംസ് തുടങ്ങിയ പ്രധാനപ്പെട്ട ചില പത്രങ്ങൾ ഒഴിച്ചു പല പത്രങ്ങളും എരിഞ്ഞ തീയിൽ എണ്ണ ഒഴിക്കാംപോലെ പല കുററങ്ങളും ഒന്നിനു പത്തായി പ്രസിദ്ധപ്പെടുത്തി ബഹളം വർദ്ധിപ്പിച്ചതേയുള്ളു. ലാങ്കാഷയർ എന്ന സ്ഥലമാണു് വ്യവസായത്തിൽ മുന്നിട്ടുനില്ക്കുന്നതു്. അവിടെയാണു് ശകാരവർഷവും ആരംഭിച്ചതു്. മിസ്റ്റർ ഫിഷറാവട്ടെ തന്റെ ബില്ലിനെപ്പററി ആദ്യമായി പ്രസംഗിച്ചതു ലാങ്കാഷയർ തലസ്ഥാനമായ മാഞ്ചസ്റ്ററിൽ വച്ചാണു്. ആ പ്രസംഗത്തോടുകൂടി എല്ലാവരുടേയും വിരോധാഭിപ്രായങ്ങൾ ഒന്നു ശമിച്ചു. അദ്ദേഹം പ്രസ്താവിച്ച സംഗതികൾ എല്ലാം ഇവിടെ ഉദ്ധരിക്കുന്നതിനു പററിയവതന്നെ. എന്നാലും ഒന്നു മാത്രമേ [illegible] പറയണമെന്നു വിചാരിക്കുന്നുള്ളൂ. വിദ്യാഭ്യാസകാര്യം [illegible]മാത്രം സാങ്കേതികപണ്ഡിതന്മാരുടെ മുഴുവനായി ഏല്പിച്ചാൽ കുഴപ്പങ്ങൾ പലതും ഉണ്ടാകും. പഠിക്കേണ്ടവർ കുട്ടികൾ. വിദ്യാഭ്യാസഫലം അനുഭവിക്കുന്നവർ മാതാപിതാക്കന്മാർ. അവരുടെ ആവശ്യങ്ങൾക്കു അനുസരിച്ചാണല്ലോ പാഠപദ്ധതി ക്രമപ്പെടുത്തേണ്ടതു്. വിദ്യാഭ്യാസകുശലന്മാരുടെ തിരശ്ശീലപ്രയോഗങ്ങൾ കൊണ്ടു ഈ ഉദ്ദേശം പൂർണ്ണമായി സാധിക്കുന്നതെങ്ങനെ? അതുകൊണ്ടു

വിദ്യാഭ്യാസപ്രവൃത്തനം സഫലമാകണമെങ്കിൽ മാതാപിതാക്കന്മാരുടെ സഹായകരണം അത്യാവശ്യമാണ്. ഭൂരിപക്ഷവും അജ്ഞന്മാരാണെങ്കിലും ജനസാമാന്യത്തെ കാര്യഗൗരവം തെര്യപ്പെടുത്തുകയാണ് വിദ്യാഭ്യാസകർത്താക്കളുടെ ആദ്യമായ കടമ. പൊതുജനസമ്മതവും സഹായവും ലഭിച്ചു കഴിഞ്ഞിട്ടു പരിഷ്കാരങ്ങൾ നടപ്പിൽ കൊണ്ടുവരണം. ബാലന്മാരെ വ്യവസായശാലയിലെ അടിമത്തത്തിൽ നിന്നു രക്ഷിക്കുന്നതിനു മിസ്റ്റർ ഫിഷർ ചെയ്തുവരുന്ന ഭഗീരഥയത്നം തടയുവാൻ ഇപ്പോഴും രഹസ്യമായി ചില തന്ത്രങ്ങൾ വ്യവസായനേതാക്കൾ പ്രയോഗിക്കുന്നുണ്ടെന്നും അതുകൊണ്ടു ചില അശുഭലക്ഷണങ്ങൾ കണ്ടുവരുന്നുവെന്നും ടൈംസ് പത്രത്തിൽ കാണുന്നു. അവിടെ ഇത്ര വിഷമം നേരിടുമ്പോൾ നമ്മുടെ രാജ്യത്തെ കഥ എന്തു പറയട്ടെ. മിസ്റ്റർ ഫിഷറിന്റെ ഉത്തമനാമം കമ്മിറ്റിയുടെ ശ്രദ്ധയ്ക്കു വിഷയമാകുമെന്നു ഊഹിക്കാം.

രാജ്യത്തെ തൽക്കാലസ്ഥിതിക്കു അഭിലഷണീയമായ ഭേദഗതികൾ വരണമെങ്കിൽ സർവ്വകലാശാലകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും എളുപ്പത്തിൽ സാധിക്കുന്നതല്ല. എന്നിട്ടും വേണ്ട! വേണ്ട! എന്നു വിളിക്കുന്നതു എത്ര കഷ്ടം? ആവശ്യമില്ലെന്നു പറയുന്ന ആളുകളുടെ വാദങ്ങൾ എന്താണെന്നു പരിശോധിക്കാം.

ഒന്നാമതു; മദ്രാസ് സർവ്വകലാശാലാബിരുദങ്ങൾ സമ്പാദിക്കത്തക്ക വിധത്തിലാണ് നമ്മുടെ വിദ്യാലയങ്ങളിൽ പാഠവിഷയങ്ങൾ നിർമ്മിച്ചിട്ടുള്ളതു്. ഇതിൽ അക്ഷരാഭ്യാസം സർവ്വപ്രധാനമായിരിക്കുന്നു. ആണ്ടുതോറും ഇംഗ്ലീഷുസാഹിത്യം പഠിച്ചു വിളർത്തയാളുകൾ കലാശാലാബിരുദങ്ങൾ വാങ്ങി വെളിയിൽ ഇറങ്ങുന്നുണ്ട്. ഇവരിൽ വളരെച്ചുരുക്കംപേർക്കു ആപ്പീസുകളിൽ പതിനഞ്ചുരൂപാ വലിയ ശുപാർശയുണ്ടെങ്കിൽ കിട്ടിയേക്കാം. പതിനഞ്ചുരൂപാ ഉദ്യോഗം ഉണ്ടെങ്കിലും ഇല്ലെങ്കിലും മിക്ക ബീ. ഏ. ക്കാരും ലാക്കാളേജിൽ ചേർന്നു പഠിത്തം വീണ്ടും ആരംഭിക്കും. അവിടെനിന്നും വളരെ ആളുകൾ അമ്പതു കൊല്ലംകൊണ്ടു ജയിച്ചിറങ്ങി വക്കീൽപണിയിൽ പ്രവേശിക്കുന്നുണ്ട്. ബിരുദധാരികളിൽ നാല്പതുവയസ്സിനു താഴെയുള്ള വക്കീൽ ശരാശരി അമ്പതുരൂപാ മാസത്തിൽ വരവുണ്ടോ എന്നു കണക്കെടുത്താൽ 'ഇച്ഛ്' എന്നുതന്നെ മൂക്കിൽ കൈവെച്ചു വിലപിക്കേണ്ടിവരും. തൊഴിലുകളിൽ മറ്റൊന്നിനും മനസ്സുവരാതെ ആപ്പീസിൽ ആത്മാഭിമാനം മറച്ചു പേനാ കഴച്ചേറി പതിനഞ്ചുരൂപാകൊണ്ടു കഞ്ഞികുടി പരാധീനം രക്ഷിച്ചുവരുന്ന ബിരുദധാരികളെ ഉദ്ദേശിച്ചായിരിക്കാം രാമക്കുറുപ്പു മുൻഷി താഴെ കാണിച്ചിട്ടുള്ള തത്വജ്ഞാനം ഉപദേശിച്ചിട്ടുള്ളതു്.

“നിസ്സാരംഹന്തസംസാരമതകലെയകറവുന്ന–
തോന്നുന്നബീയ
പ്പാസ്സായില്ലെന്നുകെട്ടിപ്പണിയൊടുപണവുംമുട്ടി-
നട്ടംതിരിഞ്ഞു,
വത്സന്മാരുംജനിച്ചായവർനിലവിളിസിദ്ധാന്ത-
മെല്ലാംസഹിച്ചി-
ട്ടുസാദാപോയൊടുക്കത്തൊരുകറിമലരുംചത്ത-
തോന്നുംചൊൽനീ.

ഇതുകൂടാതെ ഇംഗ്ലീഷു സ്കൂളുകളിൽ പത്തുപതിനഞ്ചുവർഷം കേറിയിറങ്ങിപ്പോയവരും എട്ടുകെട്ടുകാരും മറ്റുമായി അനാവധി ചെറുപ്പക്കാർ അവിടെയും ഇവിടെയും ചെന്നടിക്കുന്ന കാഴ്ചയും മമ്മദേശമായിരിക്കുന്നു. പുരുഷായുസ്സിൽ ഒരു വലിയ ഭാഗം വിദ്യാർത്ഥികളായി കഴിച്ചിട്ടു അമ്മ പറയുമ്പോലെ പ്ലാവില മറിച്ചുവെയ്ക്കാൻ പ്രാപ്തിയില്ലാതെ മണ്ണിലെ ചാണകത്തിനും കൊള്ളരുതാത്തവരായി ജീവച്ഛവങ്ങളെപ്പോലെ ഇവർ അലഞ്ഞുനടക്കുന്നു. ഇങ്ങനെ മനസ്സുമടിച്ചു നടക്കുന്നവരിൽ നിന്നു സമുദായത്തിനു വലിയ ആപത്തുകൾ നേരിട്ടേക്കാമെന്നു പത്രങ്ങളിൽ പ്രകടിപ്പിച്ചിട്ടുള്ളതു സത്യംതന്നെ. മദ്രാസ് സർവ്വകലാശാല നിരൂപിച്ചാൽ ഈ ആപത്തു നീക്കാൻ കഴിയുമോ? നേരെമറിച്ചു ഇനിയും സംഖ്യ വർദ്ധിപ്പിച്ചു നാശമുണ്ടാക്കാനല്ലെ ഭാവം. അതുകൊണ്ടു നമുക്കു ഒരു സർവ്വകലാശാലകൂടി എന്താ ആവശ്യം? അതു ജനക്ഷേമത്തെ ദ്രോഹിക്കയല്ലേ? ഇതാണ് ആക്ഷേപം. ഈ ആക്ഷേപം ഉള്ളതുതന്നെ.

മെക്കാളെപ്രഭുവിന്റെ വിദ്യാഭ്യാസനയം അത്രത്തോളമെ എത്തീട്ടുള്ളു. ജാൺ കമ്പനി ആപ്പീസുകളിൽ ഗുമസ്തന്മാരെ നിർമ്മിക്കണം എന്നുള്ള ഒറ്റ ഉദ്ദേശത്തോടുകൂടിയാണ് ഇൻഡ്യായിൽ ആദ്യമായി സർവ്വകലാശാലകൾ ഏർപ്പെടുത്തീട്ടുള്ളതു്. ആ കാര്യവും കുറേക്കൂടിയും സാധിച്ചുകഴിഞ്ഞു. ഈ സർവ്വകലാശാലകളിൽ കൂടി പാശ്ചാത്യപരിഷ്കാരം കടക്കാൻ കുറച്ചെങ്കിലും സാധിച്ചിട്ടുണ്ടെങ്കിൽ നാം അത്രത്തോളം കൃതജ്ഞതയുള്ളവരായിരിക്കണം. ദോഷബീജങ്ങൾ നിറഞ്ഞിരിക്കുന്ന ഈ സർവ്വകലാശാലകളെ ഇളക്കി പ്രതിഷ്ഠിക്കാൻ സമുദായനേതാക്കൾ യത്നിക്കുന്നുണ്ട്. നെപ്പോളിയൻ ചക്രവർത്തിയുടെ കാലത്തു ഫ്രാൻസിലും ഇതുപോലെതന്നെയുള്ള ചട്ടങ്ങളാണ് പ്രാബല്യത്തിലിരുന്നിരുന്നതു്. സർവ്വകലാശാല എന്നു സംജ്ഞ കല്പിച്ചു ഒരു പരീക്ഷകസംഘം ഏർപ്പെടുത്തി ബിരുദങ്ങൾ കൊടുത്തു ഉദ്യോഗസൈന്യം ശേഖരിക്കണമെന്നായിരുന്നു നെപ്പോളിയൻ ചക്രവർത്തിയുടെ ഭരണനയം. ഈ തോതിൽതന്നെ ഇംഗ്ലണ്ടിൽ ലണ്ടൻ സർവ്വകലാശാലയും നിർമ്മിച്ചു. ലണ്ടൻ സർവ്വകലാശാലയെ ഇൻഡ്യായിൽ പകർത്തി. അന്നു അതിന്റെ ഉദ്ദേശം നല്ലവണ്ണം ഫലിച്ചു. ഇപ്പോഴാകട്ടെ കാലം മറിഞ്ഞിരിക്കുന്നു. സർവ്വകലാശാലയുടെ ഘടന മാറീട്ടില്ല. ബിരുദധാരികളും ഗുമസ്തന്മാരും ആപ്പീസുകളിൽ നിറഞ്ഞൊഴുകുന്നു. കുറച്ചുകാലം മുമ്പു നമ്മുടെ ഹൈക്കോടതിയിലുള്ള ബീ. ഏ. ക്കാരും ബീ. എല്ലുകാരുമായി ഒട്ടധികം ആളുകൾ ഒന്നാം ജഡ്ജി മുമ്പാകെ സമർപ്പിച്ച ഹർജി പത്രം ഈ സന്ദർഭത്തിൽ എനിക്കു ഓർമ്മവരുന്നു. ഹാലിനക്ഷത്രം ഉദിക്കുന്ന സമയമെങ്കിലും ഒരു രൂപാ പ്രമോഷൻ ഇറക്കു കിട്ടുമോ എന്നറിയാനായി ഹർജിയും കൊടുത്തു കാത്തുനില്ക്കുന്നു! പത്തും പതിനഞ്ചും വർഷം സർവ്വീസുള്ള കലാശാലാബിരുദന്മാർക്കു ഇതിൽപരം കഷ്ടം എന്താണ് വരാനുള്ളതു്? വല്ല യന്ത്രശാലയിൽ നിന്നെന്നപോലെ തരാതരത്തിൽ പാത്രങ്ങളെ അടിച്ചുവിടുന്നതിനും കുറവുകാണുന്നില്ല. കുററമാണോ നടുക്കായലിൽ കരകാണാതെ ഇവർ കിടന്നു ഉഴയുന്നതു. അതുകൊണ്ടു മദ്രാസ് സർവ്വകലാശാലയെപ്പോലെ ഒരു യന്ത്രം സ്ഥാപിക്കാൻ ആലോചന സ്വപ്നംപോലെ എങ്കിലും കമ്മിറ്റിക്കാരുടെ മനസ്സിൽ കടന്നുകൂടീട്ടുണ്ടെങ്കിൽ നമ്മുടെ ഭയത്തിനു അടിസ്ഥാനമുണ്ട്. എന്നാൽ അങ്ങനെ ഊഹിക്കുന്നതി

ന്നു മതിയായ കാരണങ്ങളും ഇല്ലാതിരിക്കുമ്പോൾ വൃഥാ വിളിക്കൂട്ടീട്ടു ആവശ്യമില്ല.

സർവ്വകലാശാല ഇപ്പോൾ സ്ഥാപിച്ചില്ലെങ്കിൽ നമുക്കു ശ്രേയസ്കരമായ ഒരു ഭാവി അടുത്തകാലത്തിൽ അസംഭാവ്യഗോചരമായി വരുമൊ എന്ന സംശയമാണ്. ഏതുവിധത്തിലുള്ള സർവ്വകലാശാലയാണ് വേണ്ടതെന്നു മാത്രം ഇനി ആലോചിച്ചാൽ മതി- ഓക്സ്ഫോർഡിലെപ്പോലെയൊ മദ്രാസിലെപ്പോലെയൊ വേണ്ടതെന്നു കമ്മിട്ടിക്കാർ ആലോചിക്കേണ്ടതായിട്ടാണ് ഗവർമ്മേണ്ടിൽനിന്നു അവരെ ചുമതലപ്പെടുത്തിട്ടുള്ളതു്. മദ്രാസ് സർവ്വകലാശാലയെപ്പോലെ പരീക്ഷകസംഘം ഏർപ്പെടുത്തി അനർത്ഥമുണ്ടാക്കണമെന്നു അനുഭവപരിചയം വന്നിട്ടുള്ള കമ്മിട്ടി നിശ്ചയിക്കുമെന്നു തോന്നുന്നില്ല. ഓക്സ്ഫോർഡ് ആകട്ടെ കലകളെ അഭ്യസിപ്പിക്കുന്ന സരസ്വതീമഠം. പൌരന്മാരെ ജീവിതരംഗത്തിലേക്കു തയ്യാറാക്കുന്ന അഭ്യാസക്കളരി. ജാതിമതവ്യത്യാസംകൊണ്ടോ ആചാരകട്ടിലതകൊണ്ടോ ദൈവികമായ ഗുണസഞ്ചയങ്ങൾ ജീർണ്ണിച്ചുപോകാതിരിക്കുന്നതിനുള്ള ഔഷധശാല. മനുഷ്യസമുദായം ഒന്നേയുള്ളു. അതിൽ ഓരോരുത്തരും അംഗങ്ങളാണ്. ഓരോരുത്തരും വിവിധങ്ങളായ ഭാരങ്ങൾ വഹിക്കുന്നതിലും ഭോഗങ്ങൾ അനുഭവിക്കുന്നതിലും ഭാഗഭാക്കുകളാണ്. ഈ പരമാർത്ഥം വിശദപ്പെടുത്തി സുസ്ഥിരമായ സമുദായബന്ധം ഉറപ്പിക്കുന്നതിനു ഒരു മാതൃകാഭവനം. ഇങ്ങനെയുള്ള വിശേഷഗുണങ്ങളോടു കൂടിയതാണ് ഓക്സ്ഫോർഡ് കലാലയം. ഇതുപോലെ ഒരു സ്ഥാപനമാണു നമുക്കു അത്യാവശ്യമായിട്ടുള്ളതു്. കലാശാലകൾ അംഗീകരിക്കുന്നതിലും പാഠങ്ങൾ ക്രമപ്പെടുത്തുന്നതിലും മറ്റും ഓക്സ്ഫോർഡ് കലാമന്ദിരത്തെ അനുകരിക്കാൻ നിവൃത്തിയില്ല. കലാശാലാനിർമ്മാണത്തിൽ ദേശകാലങ്ങളെ അനുസരിച്ചു പല പ്രസ്ഥാനങ്ങളും ഉണ്ടായിട്ടുണ്ട്. അതല്ലെങ്കിൽ വിവിധസ്വഭാവത്തോടുകൂടി ബ്രിട്ടീഷ് സാമ്രാജ്യത്തിൽ അമ്പത്തഞ്ചോളം കലാശാലകൾ ഉത്ഭവിച്ചതെങ്ങനെ? ജെർമ്മനി, ഫ്രാൻസ്, അമേരിക്കാ ഈ രാജ്യങ്ങളിലുള്ള സർവ്വകലാശാലകൾ ഓരോന്നും അതാതിന്റെ വിശേഷഗുണം പ്രത്യേകം വെളിപ്പെടുത്തുന്നുണ്ട്. ഇവയെപ്പറ്റി ഇവിടെ വിസ്തരിച്ചു ഈ മുഖപ്രസംഗം ദീർഘിപ്പിക്കണമെന്നു വിചാരിക്കുന്നില്ല.

രണ്ടാമത്: വേറെ ഒരു ഭയം ജനങ്ങളെ പീഡിപ്പിച്ചിട്ടുള്ളതു ധനശേഖരത്തെപ്പറ്റിയാകുന്നു. സർവ്വകലാശാലയെന്നു കേൾക്കുമ്പോൾ നമുക്കു ചുമക്കാൻ വയ്യാത്തതായ ഒരു ഭാരം വലിച്ചുവയ്ക്കുകയല്ലെ? എന്ന ശങ്ക ജനസാമാന്യത്തിനുണ്ടാകുന്നതും കുറ്റമല്ല. എത്ര പണം വേണം? ധനവിഷയത്തിൽ നന്നേ വലച്ചിൽ ഉള്ള സമയത്തു സർവ്വകലാശാലയ്ക്കുവേണ്ടിടത്തോളം പണം എവിടെനിന്നുണ്ടാകും? ഈ വഴികളിൽകൂടിയാണു മനസ്സുപോകുന്നതു്. ഒരുവിധം ഉത്തമരീതിയിൽ സർവ്വകലാശാല സ്ഥാപിക്കുന്നതിനു നല്ല സംഖ്യ കൂടിയെ കഴിയൂ. എന്നാൽ നാം തന്നെ ഈ ഭാരം മുഴുവൻ വഹിക്കണമെന്നുണ്ടോ? നമ്മോടുകൂടി ഒരുമിച്ചുചേർന്നു പ്രവർത്തിക്കുന്നതിനു മലബാർ, കൊച്ചി ഇവരെക്കൂടി ക്ഷണിച്ചാൽ വൈഷമ്യമുണ്ടോ? സാഹിത്യത്തിലും സമുദായനിലയിലും എല്ലാവിധത്തിലും അടുത്തിട്ടുള്ളവർ ഒന്നിച്ചുചേർന്നു പൊതുശ്രേയസ്സിനെ യത്നിക്കയല്ലയോ നല്ലതു്. പശ്ചിമതീരത്തു മലയാള സർവ്വകലാശാല ഒന്നുണ്ടായാൽ നമ്മുടെ മോഹം സാധിച്ചില്ലെ? മൂന്നു രാജ്യങ്ങൾ ഒന്നിച്ചുചേർന്നാൽ ഒരു വലിയ സർവ്വകലാശാല സ്ഥാപിക്കുന്നതു വലിയ ഭാരമാണൊ? അഥവാ ഈ നയം സാധിച്ചില്ലെന്നു വന്നാലും തിരുവിതാംകൂർ രാജ്യത്തിന്റെ ശേഷിക്കടുത്തതുതന്നെയാണ് ഒരു സർവ്വകലാശാലാഫണ്ടു നിർമ്മിക്കുന്നതു എന്നാണു എന്റെ അഭിപ്രായം. ഈ വിഷയവും പിന്നീടുള്ള ലേഖനങ്ങളിൽ ദീർഘമായി വിസ്തരിക്കുന്നതുകൊണ്ടു ഒരുദാഹരണം മാത്രമെ ഇവിടെ എടുക്കുന്നുള്ളു. മുറജപം വേണ്ടെന്നുവച്ചാൽ ആണ്ടിൽ ഒരുലക്ഷം രൂപായിൽ കുറയാതെ സർവ്വകലാശാലാഫണ്ടിലേക്കു നീക്കിവയ്ക്കരുതെ. പ്രത്യേക ഒരു സമുദായത്തെ സർവ്വവിഭവങ്ങളോടുകൂടി ഒന്നു ദിവസം കാലുകഴുകിച്ചു ഊട്ടുന്നതിനു പബ്ളിക്കു ഫണ്ടു നിയോഗിക്കുന്നതു അഥവാ നശിപ്പിക്കുന്നതു ഈശ്വരനു നിരക്കുന്നതാണൊ എന്നു ദേശാഭിമാനികളെ നിങ്ങൾതന്നെ തീർച്ചയാക്കിക്കൊള്ളുവിൻ. വളരെ ദണ്ഡിച്ചുണ്ടാക്കുന്ന പണത്തിനെ ധൂർത്തടിക്കുന്നതു പൊതുജനങ്ങളോടു ഉത്തരവാദിത്വമുള്ള ഒരു ഗവർമ്മേണ്ടിന്റെ ധർമ്മമാണെന്നു തോന്നുന്നില്ല.

ധനസ്ഥിതിയെപ്പറ്റിപ്പറയുന്ന ഈ ഘട്ടത്തിൽ വേറെ ഒരു സംഗതികൂടി ആലോചിക്കേണ്ടതായിട്ടുണ്ട്. പണത്തിന്റെ തുക അനുസരിച്ചു ഒരു ചെറിയ തോതിൽ സർവ്വകലാശാല ഉണ്ടാക്കിയാൽ മതിയാകുന്നതല്ലെ? പ്രഥമദൃഷ്ടിയിൽ ഈ അഭിപ്രായം തുച്ഛമാണെന്നുതോന്നും. ഉണ്ടാകുമ്പോഴെ ആറടി പൊക്കത്തിലും മുപ്പത്തിരണ്ടു ഇഞ്ചു വണ്ണത്തിലും ഉള്ള ഒരു ശരീരം അറബിക്കഥകളിൽപോലും വായിച്ചിട്ടില്ല. സർവ്വകലാപുഷ്ടിയോടുകൂടി ഒരു സ്ഥാപനം ഉണ്ടാകണം എന്നു മോഹിക്കുന്നതും ചന്ദ്രബിംബത്തിനായി നിലവിളിക്കുന്നതും തമ്മിൽ അന്തരമില്ല. ഒരു ശാഖയിൽ അല്പം കുറവുവന്നുപോയി എങ്കിൽ മാനഹാനി വന്നുപോയില്ല. ബോസ്റ്റൻ നഗരത്തിനടുത്തു 'ക്ലാർക്ക്' കലാശാല ആരംഭിച്ചതു് ഒരൊറ്റ കലയോടുകൂടിമാത്രമായിരുന്നു. പറഞ്ഞാൽ അത്ഭുതംതോന്നും. പ്രാഥമികവിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നതിനു വാദ്ധ്യാന്മാരെ പരിശീലിപ്പിക്കുന്നതായ 'വിദ്യാഭ്യാസകല' ഒന്നു ഉണ്ടായിരുന്നുള്ളു. ഇപ്പോൾ അതു വളരെ ശ്രേയസ്സോടും പുഷ്ടിയോടും കൂടി വിവിധകലാസമ്പന്നമായി വളർന്നുവരുന്നു. ഹാർവാർഡ് സർവ്വകലാശാല തുടങ്ങിയപ്പോൾ ഏകദേശം നൂറു വിദ്യാർത്ഥികളാണ് ഉണ്ടായിരുന്നുള്ളു. ഇപ്പോഴാകട്ടെ ആയിരത്തിൽപരം വിദ്യാർത്ഥികളോടും അസംഖ്യമായ കലകളോടുംകൂടി ഹാർവാർഡ് കലാമന്ദിരം ഐക്യസംസ്ഥാനങ്ങളിൽ അദ്വിതീയമായ അവസ്ഥയെ പ്രാപിച്ചിരിക്കുന്നു. സാങ്കേതികവിദ്യാഭ്യാസം പ്രാബല്യത്തിൽ വരുത്തണമെന്നുള്ള ഏകോദ്ദേശത്തോടുകൂടിയാണ് മാഞ്ചെസ്റ്റർ സർവ്വകലാശാല നിർമ്മിച്ചിട്ടുള്ളതു്. വളരെ യശസ്സമ്പന്നങ്ങളായ ഓക്സ്ഫോർഡ്, കേംബ്രിഡ്ജ് പോലും കലാവിവിധത്വത്തിൽ പരിപൂർണ്ണപുഷ്ടിയെ പ്രാപിച്ചിട്ടില്ല. ഒരു സർവ്വകലാശാലയിൽ ലോകത്തിലുള്ള അറിവെല്ലാം സംഭരിച്ചുവയ്ക്കണമെന്നുള്ള മോഹം ആകാശം മുട്ടത്തക്കവണ്ണം മാളിക പണിയണമെന്നു വിചാരിച്ച വിക്രമബുദ്ധിയുള്ള ബാബേലിന്റെ ശില്പവിക്രമം പോലെ ശിഥിലമായിപ്പോകുന്നതാണ്. നമ്മുടെ ധനസ്ഥിതിക്കൊത്തുള്ള ഒരു കലാശാലയുണ്ടായിരുന്നാൽ മതി. അണ്ണാൻ ആനയോളം വാപൊളിക്കാൻ സാധിക്കയില്ല. സാഹി

ത്ത്യം, നിയമം, വൈദ്യം, വിദ്യാഭ്യാസം, തത്വജ്ഞാനം, വ്യവസായം ഇതുവും കലകൾ അടങ്ങിയ ഒരു കലാശാല നമുക്കുണ്ടാക്കാൻ ത്രാണിയുണ്ട്. അതു ചെറുതാണെന്നു പറഞ്ഞാൽ നമ്മുടെ താഴ്ചയുണ്ടെന്നാ എന്നേ മേററവർ അർത്ഥമാക്കയുള്ളൂ.

മൂന്നാമതു:—കൃഷി, വ്യവസായം മുതലായവയെ പോഷിപ്പിച്ചു മേല്ക്കുമേൽ ക്ഷേമം വർദ്ധിപ്പിക്കേണ്ടതായ ഈ ഘട്ടത്തിൽ സർവ്വകലാശാലാനിർമ്മാണത്തിൽ ഗവമ്മേണ്ടിന്റെ ശ്രദ്ധ പതിഞ്ഞതു അനാവശ്യമല്ലേ? എന്നാണ് പൊതുജനാഭിപ്രായമെന്നു തോന്നുന്നു. ഈ ഒററ സംഗതി സാധിക്കാൻ തന്നെയാണ് നമ്മുടെ സവ്വകലാശാലയുടെ ആവശ്യം. സാങ്കേതികവിദ്യാലയം ഷഷ്ടിപൂർത്തിസ്മാരകമായി കേമത്തിൽ പണിയാൻ ആരംഭിക്കുന്നുണ്ടെങ്കിൽ ഈ സ്ഥാപനം സവ്വകലാശാലയുടെ അംഗമായി തീരാതിരിക്കയില്ല. വ്യവസായകല ഏറ്റപ്പെട്ടതുമെന്നുള്ളതിനു സംശയമില്ല. ശാസ്ത്രീയമായ സാങ്കേതികവിദ്യാഭ്യാസം നൂതനമായ തൊഴിൽസമ്പ്രദായങ്ങൾ, ശാസ്ത്രപരിശോധനകൾ ഇവയെല്ലാം നമ്മുടെ സവ്വകലാശാലയിൽ ചടങ്ങുകളായി വരുമ്പോൾ മോഹസവ്വസ്വം സാധിക്കും എന്നുതന്നെ പറയാം.

സവ്വകലാശാലയുടെ പോഷണത്തിനായി നമുക്കു ആവശ്യമുള്ളിടത്തോളം സെക്കണ്ടറിപാഠശാലകൾ ഉണ്ട്. ജപ്പാൻ രാജ്യത്തു തുടന്നിട്ടുള്ള നയം ഈ പാഠശാലകളെ സംബന്ധിച്ചിടത്തോളം നാം പകത്തിയാൽ നന്നായിരിക്കും. അവിടെ കൃഷിശാസ്ത്രം വ്യവസായപാഠങ്ങൾ മുതലായവ ക്രമീകരിച്ചു ഓരോരോ ക്ലാസ്സുകളിൽ പഠിപ്പിച്ചുവരുന്നുണ്ട്. നമ്മുടെ പാഠശാലകളിലും ആവശ്യാനുസരിച്ചു സാങ്കേതികപാഠങ്ങൾ ക്രമപ്പെടുത്തി പഠിപ്പിച്ചാൽ സവ്വകലാശാലയുടെ ഉപയോഗത്തിലേക്കു പ്രത്യേക സാങ്കേതികപാഠശാലകൾ ഏറ്റപ്പെടുത്തേണ്ട ഭാരം കറച്ചുവയ്ക്കാം.

മേൽ സൂചിപ്പിച്ചിട്ടുള്ള സംഗതികളിൽനിന്നു സവ്വകലാശാല അത്യാവശ്യമാണെന്നുള്ളതു പ്രത്യക്ഷമായി. ഇനി വികടാഭിപ്രായങ്ങൾ ആരും പുറപ്പെടുവിക്കാതെ ഇരിക്കുവാൻ അപേക്ഷ. തിരുവിതാംകൂർ രാജ്യത്തിന്റെ സകല സമ്പത്തും ഈ ഉദ്യമത്തിൽ അടങ്ങിയിരിക്കുന്നുവെന്ന മെച്ചസമേതം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. കാര്യം എത്രയും ക്ഷണത്തിൽ സാധിക്കുവാൻ വേണ്ട ശ്രമങ്ങൾ രാജ്യക്ഷേമകാംക്ഷികൾ ചെയ്യാതിരിക്കയില്ല. തിരുവിതാംകൂർ ചരിത്രത്തിൽ ഒരു പുതിയ വശം തുറക്കുന്നതായ ഒരു സംഭവമാണ് സവ്വകലാശാലയ്ക്കു കല്ലിടുന്ന സന്ദർഭം, നമ്മുടെ രാജ്യത്തു സമുദായമത്സരം മുഴുത്തിരിക്കുന്നു. 'തിരുവിതാംകൂർജാതിക്കാർ' എന്ന അഭിമാനം വളത്തുവാൻ സവ്വകലാശാലാജീവിതം കഴിഞ്ഞു പൌരുഷമാകുന്ന കവചം ധരിച്ചു ഇറങ്ങുന്ന ധീമാന്മാരായ യുവാക്കന്മാർക്കല്ലാതെ മറ്റാക്കൊ സാധിക്കും? രാജ്യഭരണം ഉത്തമരീതിയിൽ നടത്തുന്നതിനു ഭരണനിപുണന്മാരെ സവ്വകലാശാലയിലല്ലാതെ മറെറവിടെയാണു ലഭിക്കുന്നതു? ജനപ്രതിനിധിസഭ, മുനിസിപ്പൽസംഘം, കച്ചവടസംഘം മുതലായ ഭരണയന്ത്രങ്ങൾ പുഷ്ടിപ്പെട്ടിച്ചുവരുന്ന ഈ കാലത്തു കായ്യപ്പിടിപ്പുള്ളവരും സത്യസന്ധന്മാരും ആയ ആളുകൾ ധാരാളം ആവശ്യമുണ്ട്. ഇവരെ സൃഷ്ടിക്കുന്നതിനു സാമത്ഥ്യം സവ്വകലാശാലയ്ക്കു ഉള്ളൂ എന്ന് റേഡ്ബറിപ്രഭു ൧൮൯൬-ൽ ലണ്ടനിൽവച്ച് നടത്തിയ സവ്വകലാശാലാ കാൺഗ്രസ്സിൽ അഗ്രാസനർ എന്ന നിലയിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. ൧൮൭൦-ൽ സവ്വകലാശാല ഇംഗ്ലണ്ടിൽ രണ്ടേ ഉണ്ടായിരുന്നുള്ളൂ. അപ്പോൾ പ്രധാന മന്ത്രിസ്ഥാനം വഹിക്കുന്നതിനു പ്രാപ്തിയുള്ള ഒരാളെ കണ്ടുപിടിക്കുന്നതിനു പ്രയാസമായിരുന്നുവത്രെ. ഇങ്ങനെ പരിഹാസരസത്തിൽ അദ്ദേഹം പറകയുണ്ടായി. നമ്മുടെ രാജ്യത്തു അമ്പതുവഷത്തെ ഉൽകൃഷ്ടവിദ്യാഭ്യാസത്തിന്റെ ഫലമായി ഉണ്ടായിട്ടുള്ള അഗ്രേസരന്മാരെ ഭരിക്കുന്നതു അന്യനല്ലേ? ദേശാഭിമാനികളെ, നിങ്ങൾ എന്തിനായിട്ടു ഉറങ്ങിക്കിടക്കുന്നു? മഹാകഷ്ടം തന്നെ. ഏഴായിരം ചതുരശ്രനാഴിക വിസ്താരമുള്ള ഒരു ചെറിയ രാജ്യം ഭരിക്കുന്നതിനു നാളതുവരെ സഹ്യാചലത്തിനപ്പുറത്തുനിന്നു ആളെ വരുത്തിയതിന്റെ അത്ഥമെന്തു? വിദ്യാഭ്യാസത്തിൽ കേളികേട്ട തിരുവിതാംകൂർ രാജ്യത്തു നീതിന്യായാധിപനായി എല്ലാ കാലവും അന്യനെ ക്ഷണിച്ചു പീഠം നൾകുന്നതു ബിരുദധാരികളുടെ സംഖ്യ വദ്ധിച്ചതുകൊണ്ടാണൊ? നമ്മുടെ സന്താനങ്ങളെ വിദ്യ അഭ്യസിപ്പിച്ചു ഉത്തമപൌരന്മാരാക്കുന്ന ഭാരം കയ്യേററിരിക്കുന്നതു അന്യന്മാരല്ലെ? നൂററമ്പതുലക്ഷം രൂപാ കൈകാര്യം ചെയ്യാൻ നമുക്കറിഞ്ഞുകൂടാ എന്നുവെച്ചിട്ടായിരിക്കാം ഇന്നലെവരെ ആയക്കെട്ടുദ്യോഗസ്ഥനെ മറുശീമയിൽനിന്നു പിടിപ്പതു വിലകൊടുത്തു വാങ്ങിട്ടുള്ളതു്. അന്യ രാജ്യക്കാർ അനുഭവിച്ചിട്ടു ഉച്ഛിഷ്ടംപോലെ ചില അപ്പക്കഷണങ്ങൾ നീട്ടുന്നതു വാങ്ങി അനുഭവിക്കാം. ഓ! എന്തു ക്ഷേമതല്പരൻ! എത്ര ദാനശീലൻ! എന്നെല്ലാം മുഖസ്തുതിപാടി ജീവിക്കുന്നതു അഭിമാനം വിററതിനുകയല്ലെ? ഇതുനാളും നമ്മെ ഭരിച്ചതു മദ്രാസുസവ്വകലാശാലയിൽ വാത്ത യന്ത്രങ്ങൾതന്നെ. ഇവർ സൂര്യബിംബം മിഴുങ്ങുന്ന വീരന്മാർതന്നെ ആയിരിക്കട്ടെ. നമ്മുടെ രാജ്യത്തു അതുപോലെ വിദ്വാന്മാർ ഇല്ലെന്നു മുദ്രതൽകിച്ചുവല്ലോ കാണിക്കുന്നതു കഠിനക്കയല്ലെ? അന്യന്മാർ സ്വകാര്യതല്പരന്മാരല്ലെന്നു വിശ്വസിക്കുന്നതു ദേശചരിത്രത്തോടു മല്ലിടുകയല്ലേ? അലക്സാണ്ടർ മഹാന്റെ സാമ്രാജ്യം നശിക്കാൻ കാരണം ഭരണാധികാരികളെ കൂലിക്കുവാങ്ങിയതുകൊണ്ടാണെന്നു ചരിത്രം ഘോഷിക്കുന്നു. ഏതു രാജ്യമാണ് അന്യന്മാരുടെ ഭരണം ക്ഷേമകാരണമായി തീന്നിട്ടുള്ളതു്? ഭരണാധികാരികളായിരിക്കേണ്ടവർ എത്രപേർ ഈ നിമിഷത്തിൽ സമയം ചോദിച്ചു പഞ്ചപുച്ഛമടക്കി നില്ക്കുന്നുണ്ട്? തന്റേടബുദ്ധി ദ്രവിച്ചുപോകാത്ത ഏതു തിരുവിതാംകൂർകാരന്റെയും മനസ്സ് ഈ അധമ്മം ഓമ്മിക്കുമ്പോൾ കത്തിക്കാളുകയില്ലയൊ? ഇപ്പോഴത്തെ ദിവാൻജി പോകുമ്പോൾ മദ്രാസിൽനിന്നു ഏതൊ ഒരു ധമ്മചാരിയെ വരുത്താൻപോകുന്നുവെന്ന കേൾവി വാസ്തവമായി പരിണമിച്ചാൽ—ഇംഗ്ലീഷു നൂറുസംവത്സരം അഭ്യസിച്ചു സവ്വകലാശാലയുടെ അനുഗ്രഹിതമായ ഫലങ്ങൾ അനുഭവിച്ചു് ശതാബ്ദജൂബിലി ആഘോഷിച്ചു സ്വന്തമായി സവ്വകലാശാല സ്ഥാപിക്കാൻ ഇതാ ആരംഭിക്കുന്നു. എന്നാലും നമുക്കുവേണ്ടി ആലോചിക്കുന്നതും പ്രവത്തിക്കുന്നതും അന്യനല്ലെ? ഈ മാനക്ഷയം പുതിയ കലാശാലാജീവിതത്തിൽ നമ്മുടെ സന്താനപരമ്പരകൾ തീക്കാൻ സംഗതി ആയെങ്കിൽ സവ്വകലാശാലയുടെ കൃത്യം ശരിയായി നിവ്വഹിച്ചു എന്നു പറയാം. മുപ്പത്തഞ്ചുലക്ഷം ജനങ്ങളുടെ ഭക്തി തഴച്ചുള്ള ഏതയത്ഥധാരം സൂക്ഷിക്കുവാൻ ശ്രീപത്മനാഭനോടു അനുമതി

വാണിട്ടുള്ള കരുണാനിധിയായ പൊന്നുതമ്പുരാൻതിരുമനസ്സു
കൊണ്ടു ഞങ്ങളെ ഹിതാനുസരണം രക്ഷിക്കുവാൻ തിരുമന
സ്സുണ്ടാവണമെ എന്നു പ്രാർത്ഥിച്ചുകൊള്ളട്ടെ.

---

## കവനദോഷങ്ങൾ.

പദ്യകാവ്യങ്ങളിൽ സാധാരണ സംഭവിക്കാറുള്ള ചില
ദോഷങ്ങളെ ചൂണ്ടിക്കാണിക്കണമെന്നാണു് ഈ ലേഖനത്തി
ന്റെ ഉദ്ദേശം.

കേരളത്തിൽ "കവി"കളുടെ എണ്ണവും വണ്ണവും വള
രെക്കുറവാണെങ്കിലും പദ്യകൃത്തുകളുടെ സംഖ്യ ദുസ്സഹമായി
വൎദ്ധിച്ചിട്ടുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഈ
നാൽക്കാലിപ്രണേതാക്കൾ കവിതാകാമിനിയെ വശീകരി
ക്കാൻ പുറപ്പെടുകയും ആ ഹൃദയാകൎഷിണിയുടെ വ്രതനിഷ്ഠയാ
ലൊ അഥവാ അവരുടെ ദുഷ്കൃതപ്പെരുപ്പാലോ അവൎക്കു വ
ശംഗതയാകാതെ ഇരിക്കയും ചെയ്യുന്നതിനാലുണ്ടാകുന്ന കണ്ഠി
തത്താൽ ആ ആലോചനാമൃതരൂപിണിയെ അപഹാസ്യയാ
ക്കുന്നതിനു മനഃപൂൎവ്വം ചെയ്യുന്ന ജല്പനകൾ സഹൃദയന്മാ
ൎക്കു എത്രമാത്രം അസഹ്യങ്ങളാണെന്നു പറവാൻ പ്രയാസംത
ന്നെ. എന്നാൽ വിവിധങ്ങളായ സൽഗ്രന്ഥങ്ങളെ പാരായ
ണം ചെയ്തും ധാരാളം ലോകപരിചയം സമ്പാദിച്ചും മററും
വേണ്ടവിധത്തിൽ ബുദ്ധിയെ വികസിപ്പിച്ചു ജ്ഞാനസമ്പാദ
നം ചെയ്തിട്ടുള്ളവരും വാസനയുള്ളവരുമായ കവികളുടെ കൃതി
കൾ ആൎക്കും ആസ്വാദ്യമായിത്തന്നെയിരിക്കും. ശബ്ദാൎത്ഥങ്ങ
ളിൽ വച്ചു അൎത്ഥത്തിന്റെ പുഷ്ടി കവിയുടെജ്ഞാനത്തിന്റെ
തോതനുസരിച്ചിരിക്കും. സകലജ്ഞാനവും ലഭിച്ചതിനുശേഷം
ഒരു കാൎയ്യത്തിൽ പ്രവൎത്തിക്കാമെന്നുവച്ചാൽ അതു കേവലം അ
സാദ്ധ്യമായിത്തീരും. അതിനാൽ സാധാരണ പൊടിക്കവിത
ക്കാരെങ്കിലും ആ സ്ഥിതിയിലേക്കെത്തുവാൻ ആഗ്രഹമുള്ളവർ മലയാളഭാഷ
യിൽ ഉള്ള അധികം ഗ്രന്ഥങ്ങളേയും സംസ്കൃതഭാഷയിൽ ആ
വശ്യത്തിനു മാത്രമെങ്കിലും കാവ്യനാടകാദികളേയും വായിച്ചു
പഠിച്ചിരിക്കേണ്ടതാകുന്നു. പിന്നീടു വാസനാനുസരണം ഇതര
ഭാഷാപദങ്ങളെ കഴിയുന്നിടത്തോളം ഉപയോഗിക്കാതെ പദ്യ
ങ്ങൾ എഴുതിത്തുടങ്ങാവുന്നതാണു്. "പറയാനുള്ളതു നേരേപ
റയാറാകുന്നതാണു കവനഗുണം" എന്നൊരു മഹാകവി പ്ര
സ്താവിച്ചിട്ടുള്ളതു എത്രയും വാസ്തവമാകുന്നു. ആശയസംസ്കര
ണംചെയ്തു ഒരുപദ്യം എഴുതിക്കഴിഞ്ഞാൽ ഉടനെ അതിനെപ്പ
ററി ഒരു അല്പമായ ചൎച്ചയെങ്കിലും ചെയ്യേണ്ടതു അത്യാവശ്യ
മാകുന്നു. ചില യോഗ്യരും "തോന്നിയതുപോലെ" എഴുതി
വിടാറുള്ള പദ്യങ്ങളിൽ—അവൎക്കു ഗുണദോഷഗ്രഹണമുണ്ടെ
ങ്കിലും അനാസ്ഥയാലോ മറേറാ—അനേകതരത്തിലുള്ള ദോ
ഷങ്ങൾ കാണാറുള്ളതു ഒട്ടും അസാധാരണമല്ല. അതിനാൽ
പദ്യകൎത്താക്കൾ തങ്ങൾ രചിക്കുന്ന കൃതികളെപ്പററി സ്വയം
ഒരു വിചിന്തനം ചെയ്തതിനു ശേഷം വെളിയിൽ ഇറക്കുന്ന
കാൎയ്യത്തിൽ ദൃഷ്ടിവയ്ക്കേണ്ടതാണു്.

ഇപ്രകാരം ദൃഷ്ടിവയ്ക്കേണ്ട ചില സംഗതികളെ താഴെ
പ്രസ്താവിക്കാം. അൎത്ഥചമൽക്കാരത്തിനു സാധാരണന്മാർ ത
നസ്സിരുത്തിയാൽ രസം അസാധാരണമായിട്ടേ ഉണ്ടാകയുള്ളൂ.
അതുകൊണ്ടു ആഭ്യന്തരസ്ഥിതിയെപ്പററിയുള്ള ഭാരവാഹിത്വം
അവനവന്റെ ആശയത്തിനുതന്നെ. താഴെ വിവരിക്കാൻപോ
കുന്ന സംഗതികളെ കവിതയുടെ ബാഹ്യവേഷത്തിൽ ശ്രദ്ധി
ക്കേണ്ട കാൎയ്യങ്ങളായി ഗണിക്കാം.

൧. മുററുവിനയുടെ (ആഖ്യാതം) ഉകാരത്തിന്റെയും
പേരെച്ചപ്രത്യയമായ അകാരത്തിന്റെയും ലോപം. ഇതു വ്യാ
കരണശാസ്ത്രത്തിൽ അനുവദിച്ചിട്ടുള്ളതാണെങ്കിലും സാധാര
ണ പെരുമാററത്തിൽ അൎത്ഥധാരണയ്ക്കു പ്രയാസവും രസക്ഷ
യവും ഉണ്ടാക്കുന്നതാകയാൽ സ്വീകാൎയ്യമല്ല.

"അന്തരമെന്തു ഭവിച്ചവ-
നന്തിയിലൊരുതുള്ളി വെള്ളവുംകക്കാൻ" ഇവിടെ അ
വനു അന്തിയിൽ ഒരുതുള്ളി വെള്ളവും കക്കാൻ എന്തന്തരം ഭ
വിച്ചു എന്നാണു കവിയുടെ വിവക്ഷ; എങ്കിലും വായന
ക്കാരനു് പ്രഥമശ്രവണത്തിൽ "ഭവിച്ചവൻ" എന്ന കന
സന്ധിയിൽ "ഭവിച്ചു" എന്നതു ആഖ്യാതമാണെന്നു മനസ്സിലാ
ക്കാൻ കഴിയാതിരിക്കുന്നു. അന്തരമെന്തുഭവിച്ചാണു് അന്തി
യിൽ അവനു ഒരുതുള്ളി വെള്ളവും കക്കാൻ......എന്നു
പെട്ടെന്നു വാക്യം നിൽക്കുമ്പോൾ ആഖ്യാതം ഏതെന്നു ക
ണ്ടുപിടിപ്പാൻ
ണുന്നില്ല. അതിനാൽ അല്പം പരിഭ്രമത്തോടുകൂടി തന്നിരു
ത്തിക്കു പിന്നെ ഒരു പ്രാവശ്യംകൂടി വായിച്ചു നോക്കേണ്ടിവ
രികയും സംഗതി മനസ്സിലാവുന്നതോടുകൂടി വെറുപ്പിയോ വി
രസതയൊ എന്തോ മനസ്സിൽ സ്ഥലംപിടിച്ചു കഴികയും ചെ
യ്യുന്നു. അതുപോലെതന്നെ,

"ഒരുപകലിടയിൽഭവിച്ചകാൎയ്യം
പരിചിതമായ്പഴകിക്കഴിഞ്ഞതെല്ലാം" എന്നുള്ളതു
മറെറാരുദാഹരണമാകുന്നു. ഇതിൽ ക്രിയ കണ്ടുപിടിപ്പാൻ
മിലത്തെക്കാൾ വൈഷമ്യമുണ്ടെന്നു തോന്നുന്നു. ഇതുപോ
ലെ ആധുനികപദ്യകൃത്തുകളുടെ കൃതികളിൽ ഒന്നുശ്രദ്ധിച്ചു
നോക്കിയാൽ ഇതിലും കൂടുതൽ വൈഷമ്യമുള്ള ഭാഗങ്ങൾ ക
ണ്ടുപിടിപ്പാൻ
ണ്മാൻ യാതൊരു പ്രയാസവുമില്ല.

മേൽ പ്രസ്താവിച്ചതിനേക്കാൾ കുറേക്കൂടികുഴപ്പമായുള്ള
മറെറാന്നാണു പേരെച്ചത്തിന്റെ അകാരലോപം. ഉദാഹര
ണത്തിനു "സൌജന്യവും വിട്ടവൻ" എന്ന ഒരു മഹാകവി
പ്രയോഗംതന്നെയാകട്ടെ. ഇതിൽ നിന്നും മൂന്നുതരത്തിൽ (വി
ട്ടു+അവൻ; വിട്ടു്+അവൻ; വിട്ട+അവൻ) അൎത്ഥം ഉണ്ടാ
ക്കാം. കവി വിവക്ഷ സന്ദൎഭംകൊണ്ടുപോലും അറിവാൻ
കുഴപ്പം ഇല്ലെന്നില്ല.

൨. വിശേഷണപദങ്ങളുടെ അനൌചിത്യവും പ്രയോ
ജനരാഹിത്യവും. ഇദ്ദോഷങ്ങൾ ദ്വിതീയാക്ഷരപ്രാസനിർബ
ന്ധമുള്ളവൎക്കു മാത്രമെ സംഭവിക്കാറുള്ളു എന്ന വിശ്വാസം ശ
രിയല്ല. ഒരു കൂട്ടർ ദ്വിതീയാക്ഷരത്തിനു് ഐകരൂപ്യം വരു
ത്താനാണെങ്കിൽ മറെറാരുകൂട്ടർ പാദപൂരണത്തിനായി ഇവ
യെ ശരണംപ്രാപിക്കുന്നു. രണ്ടിനും ഉദാഹരണങ്ങൾക്കു
രെത്തേടേണ്ടതില്ല.

"തൃക്കിന്നുമമ്പാക്കുലർ ലാക്കിക്ക
ലാക്കിന്നു കിട്ടുന്നൊരു സല്പപോലെ."

ഇവിടെ "ലാക്കിന്നു" എന്ന പ്രയോഗത്തിന്റെ ആ
സ്വാദ്യത എത്രമാത്രമെന്നു പരിശോധിക്കുക. ഒരു കൊല്ലു
ള്ളിക്കു കഴവിൽ കയറാൻപോകുന്നതിനു അല്പം മുമ്പായി ക
ട്ടുന്ന ആ ചോറു—കൊലച്ചോറു—എത്ര തരത്തിനു ലഭി

ന്നതാണെന്നുള്ളതിനു കണക്കില്ല. ലാക്കിനു കിട്ടി. ധാരാളം അടിച്ചുവിടുകയും ചെയ്തു അല്ലേ. കൊലച്ചോറു കൊടുത്തുകഴിഞ്ഞാൽ പിന്നെ തൂക്കാൻ അധികതാമസമില്ലാത്തതുകൊണ്ടു ആ സമയം അടുക്കരുതേ എന്നു പ്രാർത്ഥിച്ചുകൊണ്ടായിരിക്കും സാധാരണ കൊലപാതകികളുടെ ഇരിപ്പ്. അതിനാൽ "ലാക്കിനു" പ്രയോഗിക്കുവാനുണ്ടായ ഹേതു ഒരു "ക്കി" കിട്ടാനാണെന്നു സ്പഷ്ടംതന്നെ.

ഇനി വേറെചിലർ,

"ഗുണനിധി ധനദാസനഞ്ചുമിഞ്ചും
നിജതൊഴിൽ വാണിഭമാക്കി വാണകാലം
അഴകെഴുമൊരു ചീനപെട്ടകത്തെ
കരവശമാക്കിയിരുന്നു കല്യബുദ്ധി."

എന്നു പ്രയോഗിച്ചിരിക്കുന്നു. ധനദാസൻ കച്ചവടംചെയ്തു അഞ്ചുമിഞ്ചും താമസിച്ചിരുന്ന കാലത്തു ഒരു ചീനപെട്ടകം കിട്ടി (കൈവശമാക്കിയിരുന്നു) എന്നാണ് ഈ പദ്യപ്രണേതാവിന്റെ ഉദ്ദേശം എന്നു തോന്നുന്നു. കഥയിൽ മുമ്പു പലഭാഗങ്ങളിലും ഈ ധനദാസൻ കച്ചവടക്കാരനാണെന്നും മററും പ്രസ്താവിച്ചിട്ടുള്ളതിനാൽ ഈ പെട്ടി മോഷ്ടിച്ചതാണെന്നു ആരും ഉദ്ദേശിക്കയില്ല. ആവശ്യമുള്ളതോ മനോഹരമോ ആയ സാധനം ആരും വിലയ്ക്കുവാങ്ങാൻ മടിക്കയില്ല. ഇപ്രകാരം ഒരു സാധനം വിലയ്ക്കുവാങ്ങി എന്നുവച്ച് അയാളെ "ഗുണനിധി കല്യബുദ്ധി" എന്നൊക്കെ പറയാൻ പാടില്ലെന്നു തോന്നുന്നു. ഈ രണ്ടു വിശേഷണങ്ങൾകൊണ്ടു കഥയിൽ മററൊരുഭാഗത്തും [illegible] വിശേഷാൽഗുണം ഒന്നും ഉള്ളതായും കാണുന്നില്ല. "കരവശമാക്കിയിരുന്നു" എന്നുവരെയായപ്പോൾ സംഗതി തീർന്നുപോകയാൽ പിന്നെ "വൃത്ത"ത്തിലാക്കുവാൻ ഉള്ള ഒരു സൂത്രം മാത്രമായിരുന്നു "കല്യബുദ്ധി" എഴുതിയതു്. ഈ മാതിരി കാവ്യരസഹതകങ്ങളായ വ്യർത്ഥവിശേഷണപദങ്ങൾ കോരിച്ചൊരിഞ്ഞിട്ടുള്ളതു കണ്ടുപിടിക്കുവാൻ ആർക്കും ഒരു പ്രയാസവുമില്ല. ഇത്തരത്തിലുള്ള പ്രയോഗങ്ങൾ ഉദിഷ്ടകാര്യത്തിന്റെ ശക്തി കുറയ്ക്കുമെന്നു മാത്രമല്ല ചിലപ്പോൾ വിപരീതാർത്ഥത്തെ ദ്യോതിപ്പിക്കക്കൂടി ചെയ്യുന്നതാകുന്നു. സ്വാഭിപ്രായവിശേഷങ്ങളോടാകുന്നു ആർക്കും പ്രതിപത്തിയേറുന്നതു്.

൩. നിരർത്ഥകപദപ്രയോഗം. വെറും പച്ചപ്പാവങ്ങളോണ് ഇതിന്റെ കർത്താക്കൾ എന്നു പറയാതെ നിവൃത്തിയില്ല. വല്ലതും ഒരു സംഗതി ശ്ലോകത്തിൽ പറയാൻ ആരംഭിക്കയും ഉദ്ദേശം ഉറക്കെതന്നെവച്ച് സാധുക്കളായ ഒരുതരം പദങ്ങളെ പിടിച്ചു പാദങ്ങളുടെ ഇടയിൽ അനാവശ്യമായി കുത്തിത്തിരുകുകയും ചെയ്യുന്നതു് മഹാപാപംകൂടിയാകുന്നു. ഒരിക്കൽ—മഹാനായ തോലകവിയാണെന്നു തോന്നുന്നു—

ഉത്തിഷ്ഠോത്തിഷ്ഠരാജേന്ദ്ര
മുഖംപ്രക്ഷാളയപ്രഭോ
ഏഷകൂജയതേകാകം"
ചവൈതുഹിചവൈതുഹി.

എന്നു നിരർത്ഥപദപ്രയോഗികളേയും ദുരാന്വയക്കാരേയും ആക്ഷേപിച്ചിട്ടുള്ളതു ഇവിടെ വിസ്തരിക്കേണ്ടതില്ല. ആലങ്ങാട്ടും പറവൂരും പ്രന്നു പറവാൻവേണ്ടി "ആലങ്ങാട്ടുപിന്നെപ്പറവൂരിചൊടു പറവൂരെന്നു എഴുതിവിട്ട അണ്ണന്മാർ എത്രമാത്രം അനുകമ്പനീയന്മാരെന്നുള്ളതിനു കണക്കില്ല. അനാവശ്യമായ ഒരു പദമെങ്കിലും കവിതയിലെഴുതാതെ പറവാനുള്ള കാര്യം മാത്രം മിതമായും ഭംഗിയായും പ്രസ്താവിക്കയാണു വേണ്ടതു്.

൪. ഉപമാലങ്കാരങ്ങളുടെ വൈരൂപ്യം. സാധാരണധർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തി ഒരു വസ്തുവിനെ മററൊരു വസ്തുവിനോടു ഉപമിക്കയാണല്ലോ ഉപമാലക്ഷണം. ഉപമാനോപമേയങ്ങളുടെ സാധർമ്മ്യത്തിന്റെ കണക്കനുസരിച്ചാകുന്നു രസസ്ഥിതി. അതിനാൽ സമാനധർമ്മങ്ങളെക്കാൾ കൂടുതൽ പരസ്പരവിപരീതങ്ങളായ ഗുണങ്ങളായിരുന്നാൽ ഒരു പദ്യത്തിന്റെ ആസ്വാദ്യത ദുസ്സഹമായിത്തീരാനേ ഇടയുള്ളു.

"ഉണ്ടാഗ്ഗിരീന്ദ്രനരികിൽമേക്കുവശത്തൊളിപ്പൂ-
ച്ചെണ്ടായ്ശിവാദ്രിയുടെതെക്കളകാപുരംപോൽ"
... ... ... ...
... ... ... മലയാളരാജ്യം.

എന്ന ഈ പദ്യത്തിൽ അടങ്ങിയിട്ടുള്ള ഉപമാലങ്കാരത്തിന്റെ സ്ഥിതി നോക്കുക. ശിവാദ്രിയുടെ തെക്കു അളകാപുരം കിടക്കുന്നതുപോലെ പശ്ചിമഗിരിയുടെ പടിഞ്ഞാറുവശത്തു മലയാളരാജ്യം കിടക്കുന്നു എന്നാണല്ലോ ഉപമാനോപമേയഘടന. അന്തർലീനമായിക്കിടക്കുന്ന സംഗതികളെക്കാൾ പ്രസിദ്ധി തോന്നത്തക്കവണ്ണം കൂട്ടുത്തു കാണിക്കുന്ന കാര്യങ്ങൾക്കാണു്. ഇവിടെ കവി പ്രധാനമായി മൂന്നു ധർമ്മങ്ങൾ എടുത്തു കാണിക്കുന്നു. അതിൽ, അരികിൽ, ഒളിപ്പൂച്ചെണ്ടായി ഇവരണ്ടും അനുവദിച്ചുകൊടുക്കാം. എന്നാൽ ഒന്നു തെക്കും മറെറാന്നു പടിഞ്ഞാറും ആയിക്കിടക്കുന്നു എന്ന സംഗതികൂടി സാധാരണധർമ്മത്തിന്റെ നിലയിൽ കവി കല്പിച്ചിട്ടുള്ളതായി വായനക്കാർക്കു തോന്നാൻ ഇടയുള്ളതുകൊണ്ടു് അതു സ്വീകാരയോഗ്യമല്ലെന്നുതന്നെയല്ല കാവ്യരസത്തിനു ഹാനി ഉണ്ടാക്കുകകൂടി ചെയ്യുന്നു * കാളിദാസപ്രഭൃതികളായ മഹാകവി ശിരോരത്നങ്ങൾ പ്രയോഗിച്ചിട്ടുള്ള ഉപമാലങ്കാരങ്ങൾ കേൾക്കുമ്പോൾ മനസ്സിനുണ്ടാകുന്ന രസമോ നിർവൃതിയോ എവിടെ? ഇത്തരത്തിലുള്ള അലങ്കാരങ്ങളുടെ നില എവിടെ? "വല്ലാത്തബാലപ്രഭാതത്തിനെക്കാളില്ലാത്ത ബാലപ്രഭവംസുഖംപോൽ" എന്നാണു സരസനായ കുഞ്ചൻനമ്പ്യാർ അഭിപ്രായപ്പെട്ടിട്ടുള്ളതു്. നിരസജനകങ്ങളായ ഇത്തരം അലങ്കാരങ്ങൾ ഉപയോഗിച്ചു അപഹാസ്യസ്ഥിതി വരുത്തുന്നതിനേക്കാൾ നല്ലതു് അല്പം രസം കുറഞ്ഞാലും ഇതിനു മുതിരാതിരിക്കതന്നെയെന്നുള്ളതിൽ രണ്ടുപക്ഷം ഉണ്ടാവാൻ തരമില്ല. ഇടയ്ക്കു പ്രകൃതം വിട്ടു അല്പം ഒന്നു പറഞ്ഞുകൊള്ളട്ടെ—മഹാന്മാരായ കവികേസരികളെ ആക്ഷേപിക്കണമെന്നു ഇവിടെ ഉദ്ദേശമില്ല. തൽക്കാലം [illegible]മായിരുന്ന ചില പദ്യങ്ങളിൽ കണ്ട സംഗതികൾ പ്രസ്താവിക്കേണ്ടിവന്നതിനാൽ അതെടുത്തുദ്ധരിച്ചു എന്നേയുള്ളു. അതിനാൽ ക്ഷുദ്രമനസ്കന്മാരായി തെറ്റിദ്ധരിക്കാൻ പ്രത്യേകമായി സവിനയം അപേക്ഷിച്ചുകൊണ്ടു് ഈ ശാഖാചംക്രമണത്തിൽനിന്നു പിന്മാറി അടുത്ത സംഗതിയിലേക്കു പ്രവേശിച്ചുകൊള്ളുന്നു.

* ലേഖകന്റെ ഈ അഭിപ്രായവും അതിനെ അടിസ്ഥാനമാക്കി ചെയ്തിട്ടുള്ള ചർച്ചയും അസ്ഥാനത്തിലാണെന്നു സ്പഷ്ടമാകുന്നു. ശ്രീ. വാ. പ.

ഇതുപോലെ—മേൽപ്രസ്താവിച്ചതരം ഉപമകളെപ്പോലെ—ഒരുതരം പുതിയ ഉപമാനങ്ങളുണ്ടായി ഇംഗ്ലീഷിൽ, വാഷിങ്ങ്ടൺ ഇർവിങ്ങ് മുതലായവർ പിടിച്ചുകൊണ്ടു വരുന്നതും വളരെ സൂക്ഷിച്ചും പഴക്കിയും വേണ്ടതുതന്നെ. ഏതായാലും—പുതുമകൊണ്ടായിരിക്കാം ഇത്തരം പ്രയോഗങ്ങളിൽ ഇത്രയുള്ള പഴഞ്ചന്മാർക്ക് അത്ര പ്രിയം തോന്നാത്തത്; പഴയ ഈ ലോകത്തെത്തന്നെ മനോദർപ്പണത്തിൽ കൂടി നവംനവമായി കാണുകയാണ് ഉത്തമമെന്നൊരു പക്ഷമുള്ളതും ഇവിടെ വിസ്മരിക്കുന്നില്ല.

൭. സമസ്തപദത്തിൽ വിശേഷണം ചേരാ. സമാസത്തിനു മുമ്പു ചേരുന്ന വിശേഷണപദം സമസ്തപദത്തിന്റെ അർത്ഥമായ പ്രതിനിധിയുള്ള പദത്തെ മാത്രമേ വിശേഷിപ്പിക്കൂ. എന്നാൽ സമസ്തപദത്തിൽ പൂർവ്വപദത്തെ മാത്രം വിശേഷിപ്പിക്കുന്ന പദങ്ങൾ സമാസത്തിൽനിന്നും വിട്ടു മുമ്പിൽ ചേർക്കാറുള്ള ഒരു തെററായ സമ്പ്രദായമുണ്ട്. ഇതു ഇടക്കാലത്തു വർദ്ധിച്ചുവന്നിരുന്നുവെങ്കിലും ഇപ്പോൾ കുറഞ്ഞു വരുന്നുണ്ട് എന്നു പറയാം. രീതിഗ്രഹണത്തിനു മാത്രം ഒന്നുരണ്ടുദാഹരണങ്ങൾ പ്രസ്താവിക്കാം.

“കത്തുംകോപേന പാപ്പാനൊടുപടപൊരുതിത്തട്ടിയിട്ടിട്ടുപാടി-
ക്കത്താളുന്നെത്തുന്നമത്തദ്വിരദവരഗതേ!”

...

വെറും ശബ്ദാഡംബരമുള്ള ഈ പദ്യശകലത്തിൽ ഒരു സംബോധന മാത്രമേ അടങ്ങിയിരിക്കുന്നുള്ളു. കോപത്താൽ ആനക്കാരനേയും തള്ളിത്താഴെയിട്ടു കാട്ടാനയായി വരുന്ന മദിച്ച ആനയുടെ നടപോലുള്ള നടയോടുകൂടിയവളേ! എന്നാണു പദ്യരചയിതാവിന്റെ ഉദ്ദേശം. എന്നാൽ ഇതിന്റെ അർത്ഥം കോപത്താൽ ആനക്കാരനേയും തട്ടി താഴെയിട്ടു കാട്ടാനയായി വരുന്നവളും മദിച്ച ആനയുടെ നടയോടു കൂടിയവളും ആയ സ്ത്രീയേ! എന്നാണ്. എങ്ങിനെയാണ് ഒരു സ്ത്രീ ഇക്കൃത്യമെല്ലാം കാണിക്കുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇതുപോലെതന്നെ “രാക്ഷസരാജനായ രാവണഭഗിനി ഞാൻ” എന്നുള്ളതു നോക്കുക. രാക്ഷസരാജാവായ രാവണന്റെ ഭഗിനി എന്നർത്ഥം കിട്ടണമെന്നാണ് എഴുതിയ ആളിന്റെ ഉദ്ദേശം. പക്ഷെ രാവണഭഗിനി, ശൂർപ്പണഖ; രാക്ഷസരാജാവായ ശൂർപ്പണഖ ആകുന്നു ഞാൻ എന്നർത്ഥമാണ് ഫലിക്കുന്നത്. ഇത്തരം പ്രയോഗവൈകല്യങ്ങൾ ഭാഷയെ ദുഷിക്കുന്നതിനുള്ള സൂത്രങ്ങളാണെന്നു പറയാതെ ഗത്യന്തരമില്ല. സമസ്തപദത്തിൽ പൂർവ്വപദത്തിനു വിശേഷണപദം ചേർക്കേണ്ടിവരുന്നാൽ വിശേഷ്യത്തിനു തൊട്ടു മുമ്പായി വിശേഷണപദത്തേയും ചേർത്തു സമാസിക്കയോ അല്ലെങ്കിൽ അർത്ഥഗ്രഹണം ഉണ്ടാകത്തക്കവിധം പിരിച്ച് എഴുതുകയോ വേണ്ടതാകുന്നു.

൯. ദൂരാന്വയം. മലയാളഭാഷയിൽ, വാക്യങ്ങളിൽ പദങ്ങളെ നിരത്തേണ്ടതു് കർത്താ, കർമ്മം, ക്രിയ എന്ന മുറയ്ക്കാണല്ലോ. വിശേഷണപദങ്ങൾ ഓരോന്നും വിശേഷ്യത്തിനു തൊട്ടു മുമ്പായിരിക്കണം. എന്നാൽ പദ്യങ്ങളിൽ ഈ ബന്ധനയെ അത്ര മാന്യമാക്കാതെ ഒരു മത ഉണ്ട്. അതു് സംസ്കൃതരീതിയുടെ ഫലമാണോ എന്നു സംശയിക്കുന്നു. വിശേഷണവിശേഷ്യങ്ങളുടെ ഐകരൂപ്യം വരുത്തുക മുതലായ സംസ്കൃതഭാഷയിലെ ഏർപ്പാടുകൾ പദങ്ങൾ എത്ര ദൂരത്തിലാണെങ്കിലും അവയെ അടുത്തടുക്കുന്നതിനു സഹായിക്കുന്നു. എന്നാൽ മലയാളഭാഷയിൽ ഇത്തരം ഏർപ്പാടുകൾ ഇല്ലാത്തതുകൊണ്ടു പദങ്ങളെ ക്രമപ്പെടുത്തി പ്രയോഗിക്കേണ്ട മാർഗ്ഗത്തിൽ നിന്നു വ്യതിചലിക്കാതിരിക്കാൻ പ്രത്യേകം ദൃഷ്ടി വയ്ക്കേണ്ടതാണ്. “ഓതിനിന്നിങ്ങുജടയും” ഇത്യാദി ഒററവാക്യത്തിലവസാനിയ്ക്കുന്ന ഒരു പദ്യത്തിന്റെ ആദ്യഭാഗത്തിൽ ആ വാക്യത്തിലെ പ്രധാനക്രിയ വെച്ചതുകൊണ്ടു അർത്ഥധാരണയ്ക്കുള്ള കുഴപ്പംതന്നെ ഇതിനെ ഉദാഹരിക്കുന്നു. “ഉഷ്ണാകടിച്ചുമധിരം” ആദിയായ പദ്യം അസ്ഥാനസ്ഥപദങ്ങളാൽ അർത്ഥഗ്രഹണത്തിനു തടസ്സമുണ്ടെന്നും ഉദ്ദിഷ്ടാർത്ഥം കിട്ടുകയില്ലെന്നു മാത്രമല്ല ദുരർത്ഥദ്യോതകമായിത്തീരുമെന്നും കാണിക്കുന്ന മറെറാരുദാഹരണമാകുന്നു. പദങ്ങളെ ക്രമമായി അടുക്കി പ്രയോഗിച്ചിരുന്നാൽ അന്വയത്തിനു ക്ലിഷ്ടതയില്ലായ്മയും തദ്വാരാ അർത്ഥഗ്രഹണത്തിനു ലാഘവവും ഒരു പ്രത്യേകമായ ആസ്വാദ്യതയും ഉണ്ടാകുന്നതാണ്. എല്ലാ പദങ്ങൾക്കും ഈ സ്ഥിതി വരുത്താൻ സാദ്ധ്യമല്ലെങ്കിൽ വാക്യത്തിലെ പ്രധാനപദങ്ങളായ ആഖ്യാഖ്യാതകർമ്മങ്ങളെങ്കിലും യഥാസ്ഥാനം പ്രയോഗിക്കപ്പെട്ടിരിക്കണം.

൮. യതിഭംഗം. ഇതു് എല്ലായ്പോഴും അർത്ഥപ്രതീതിയെ ബാധിക്കുന്നതല്ലെങ്കിലും ശ്രവണകടുവാണ്. ശബ്ദാർത്ഥങ്ങൾ മുഖേനയാണല്ലോ കാവ്യരസം ഉണ്ടാകേണ്ടതു്. അതിൽ ശബ്ദചമൽക്കാരത്തിനു ഹാനിയെ ചെയ്യുന്ന ഒന്നാണു ഈ യതിഭംഗം. വൃത്തലക്ഷണം ചെയ്യുന്ന കൂട്ടത്തിൽതന്നെ യതിയുടെ കണക്കും പ്രസ്താവിച്ചുകാണുന്നതിനാൽ ഇതിന്റെ പ്രാധാന്യം തെളിയുന്നു. യതിക്കു ഭംഗം വന്നിട്ടുള്ള പദ്യങ്ങൾ ഒരു തരത്തിൽ വൃത്തഭംഗം ഉള്ളവയായി ഗണിക്കപ്പെടേണ്ടതാണ്. ഈ യതിക്കു രണ്ടു സ്ഥലങ്ങളിൽ പ്രവൃത്തിയുണ്ട്. അതായതു് പാദമദ്ധ്യത്തിലും പാദാന്തത്തിലും ആകുന്നു. ആദ്യത്തേതിനുദാഹരണം.

“പഞ്ചേതീന്നിപ്പൊഴേഭാ,ഷയിലുമൊരുമഹാ,
കാവ്യമുണ്ടായതുള്ളൂ.”

ഈ പദ്യഭാഗത്തിൽ യതിയുടെ സ്ഥിതി നോക്കുക. “ഏഴേഴായ് മൂന്നുഖണ്ഡ”മെന്നാണു “സ്രഗ്ദ്ധരാ”വൃത്തത്തിന്റെ യതിക്കുള്ള ഏർപ്പാട്. എന്നാൽ ഈ പദ്യത്തിലാകട്ടെ ഈ നിയമത്തെ ലംഘിച്ചു “ഭാഷ”യെ മുറിച്ചു ശ്ലോകത്തിന്റെ കാലൊടിച്ചിരിക്കുന്നതു സാഹസമല്ലേ? രണ്ടാമത്തെ തരത്തിനു പദങ്ങളെ മുറിച്ചു പാദങ്ങളെ ഘടിപ്പിക്കുന്ന സമ്പ്രദായമെന്നു നാമകരണം ചെയ്യാം.

“ഇനബാലകരങ്ങളേററു കാ-
നനമദ്ധ്യേകളിർകാററിലാടുവാൻ”

ഇവിടെ ഒന്നാംപാദത്തിന്റെ അന്ത്യത്തിൽ “കാനന”ത്തെ മുറിച്ചതിൽ ഒരുഭാഗമായ “കാ” എന്നും രണ്ടാമത്തെ പാദത്തിന്റെ ആദ്യം അപരഭാഗമായ “നന”മെന്നും വെച്ചിരിക്കുന്നു. ഇനി,

“നാനാടവീചരമൃഗാധിപശാസനം ചെയ്-
തൊന്നാടൽവിട്ടുമതിമായമഹാഗജേന്ദ്രൻ”

എന്നു ഒരു വിദ്വാൻ “ചെയ്തു” എന്ന പദത്തെ മുറിച്ചു പാദങ്ങളെ ഘടിപ്പിച്ചിരിക്കുന്നു. ഇക്കൂട്ടരിൽ ഇവിടെ ആദ്യോ

ദാഹരണത്തിനെടുത്ത പദ്യത്തിന്റെ കർത്താവു കണ്ണെടുച്ചുകൊണ്ടു പദത്തെ നിർദ്ദയം ഛേദിക്കയാണു ചെയ്തതു്. മറ്റൊ വിദ്വാൻ അങ്ങനെയല്ല. "കൈയ്" എന്ന ധാതുവിനോടു പിൻവിനയെച്ചപ്രത്യയമായ "ഇൽ"എന്ന ശേത്തിട്ടതിനെ പിരിച്ചു പ്രകൃതിപ്രത്യയങ്ങളെ ശേജിപ്പിക്കാതെ പ്രയോഗിക്കയാണു ചെയ്തതു്. ഈ രണ്ടു രീതികളും സ്വീകാര്യങ്ങളല്ല. * ഒരു വാക്യത്തിൽ പ്രയോഗിക്കത്തക്കവിധത്തിൽ തയാറാക്കിവച്ചിട്ടുള്ള വാക്കുകൾക്കാണു പദങ്ങൾ എന്നു പറയുന്നതു്. അതുകൊണ്ടു പ്രകൃതിപ്രത്യയവിഭാഗങ്ങളെ അടിസ്ഥാനപ്പെടുത്തിയോ അല്ലാതെയോ ഏതുവിധമായാലും പാദങ്ങളിലിട്ടു പദങ്ങളെ ഛേദിച്ചു വികൃതികളാക്കുന്നതു തീരെ ആശാസ്യമല്ല. ഒരു രസികന്റെ "കണ്ടി"പ്രയോഗവും ഇതിനു മറെറാരുദാഹരണമാകുന്നു.

"കണ്ടിവാർകുഴലികേട്ടുകൊൾക വേ
കണ്ടിവന്നുമദനാധികൊണ്ടുഞാൻ
കണ്ടിരോകമനമേവമിന്നപോ-
കണ്ടിവന്നിതുവനാന്തരങ്ങളിൽ."

ഈ പദ്യം എത്ര നീരസാവസ്ഥയെ കാണിക്കുന്നുണ്ടെന്നുള്ളതിനു കണക്കില്ലെന്നു മാത്രമേ തൽക്കാലം പ്രസ്താവിക്കുന്നുള്ളൂ. ശ്ലോകാർദ്ധങ്ങളിലെ പാദങ്ങൾ കോർത്തുവിട്ടുനിന്നാൽ അത്ര ഭംഗിയുണ്ടെന്നു തോന്നുന്നില്ല. അവ പരസ്പരം ഘടിച്ചിരിക്കേണ്ടതാണു്. എന്നാൽ ശ്ലോകത്തിലെ ഈ സൂത്രപ്രയോഗം ഉപയോഗിക്കുന്നതു ക്ഷന്തവ്യമല്ലെന്നാണു വിദ്വാന്മാരുടെ മതം.

൫. ലുപ്താക്ഷരപദപ്രയോഗം. ഒരു പദത്തിലെ ചില അക്ഷരങ്ങളെ ലോപിപ്പിച്ചു വൈരൂപ്യം വരുത്തി പ്രയോഗിക്കുന്ന ഒരു സമ്പ്രദായമാണിതു്. "ഭൂദാരത്തെക്കളവതിനുളായ്" എന്നും മററുമുള്ള പ്രയോഗങ്ങളെല്ലാംതന്നെ ദോഷം ബാധിക്കാത്തവയാണു "ഉൗറിശ്ശിരസ്സിന്നു", "സവദാരമഴിന്നു" ഇത്യാദി വാക്യങ്ങളും. എന്നാൽ ഇത്തരം പ്രയോഗങ്ങളുടെ ആധിക്യം ചില പ്രത്യേക പ്രസ്ഥാനങ്ങളിലാണു കടന്നുകൂടീട്ടുള്ളതെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ഈ കാണിച്ചിട്ടുള്ള പ്രയോഗങ്ങൾ സാധാരണമായി അർത്ഥസിദ്ധിക്കു ദോഷംചെയ്യുന്നില്ലെങ്കിലും ഇതിലേക്കു സന്ദർഭത്തിന്റെ സാഹായ്യം നല്ലപോലെ ആവശ്യപ്പെടുന്നു. ഈ ലുപ്താക്ഷരപദപ്രയോഗങ്ങൾ ഭാഷയുടെ ശക്തിക്കു ഉടവുതട്ടിയ്ക്കുന്നുണ്ടു്. അതിനാൽ പ്രാകൃതമായ ഈ പ്രയോഗസമ്പ്രദായം ഉപയോഗത്തിൽ വരുത്തുന്നതു നന്നല്ല. ഭാഷാനിയന്ത്രണകർത്താക്കൾ സ്വീകരിയ്ക്കുന്ന രീതിയല്ലല്ലൊ വിദ്യാർത്ഥികൾ അനുകരിക്കുന്നതു്. "...പ്രാണനും കൂട്ടുജിച്ചാലമ്പലവാസികളൊക്കെക്കൂടും" എന്നു കുഞ്ചൻനമ്പ്യാർ ഒരു സന്ദർഭത്തിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ സംഭവിക്കാതിരിക്കണമെങ്കിൽ ഈമാതിരി അപകടപ്രയോഗങ്ങളിൽ സൂക്ഷ്മദൃഷ്ടി അത്യാവശ്യമാകുന്നു.

൬. പദങ്ങളുടെ പ്രാരംഭഭാഗങ്ങളിൽ ഒരു ഐകരൂപ്യമില്ലായ്മ. ഇതുകൊണ്ടർത്ഥമാക്കേണ്ടതു അക്ഷരങ്ങളുടെ ഐകരൂപ്യമെന്നല്ല. പാദാദ്യത്തിൽ ഗുരുവായ അക്ഷരങ്ങൾ വരുന്ന വൃത്തങ്ങളിൽ ചില പാദങ്ങളിലെ അക്ഷരങ്ങൾക്കു സ്വരദൈർഘ്യംകൊണ്ടും മററു പാദങ്ങളിലെ അക്ഷരങ്ങൾക്കു സംയോഗാദ്യത്വംകൊണ്ടും ഗുരുത്വം സാധിക്കാറുള്ള രീതിയിലുള്ളതും ശ്രവണസുഖമില്ലാത്ത പ്രയോഗത്തെയാണു് ഇവിടെ സൂചിപ്പിച്ചതു്.

"വീരമാതൃനിവഹംസ്വതന്ത്രോർ
നോക്കിനിന്നു......" എന്നതിൽ പാദാദ്യങ്ങളെ ശ്രദ്ധിക്കുക. ഈമാതിരി പ്രയോഗങ്ങളും സ്വീകാര്യങ്ങളല്ലെന്നാണു് എന്റെ അഭിപ്രായം.

പച്ചമലയാളക്കാരുടെ ... മററും മറന്നിട്ടില്ല. അവ സുപ്രസിദ്ധങ്ങളാകയാൽ സ്ഥലത്തെ വൃഥാ വ്യയംചെയ്യുന്നില്ല. കവിതാദോഷങ്ങളിൽ മുൻചേർത്തിട്ടുള്ളവ കൂടാതെ വക്രത, ദേശ്യപദങ്ങൾ, അശ്ലീലാർത്ഥങ്ങൾ ആദിയായി അനവധിയുണ്ടു്. എന്നാൽ ഇത്രത്തോളം പ്രസിദ്ധിയില്ലാത്തവയും എന്നാൽ പ്രാധാന്യമുള്ളവയും ചിന്നിച്ചിതറിക്കിടന്നിരുന്ന ഏതാനും ചിലതിനെ സംഗ്രഹിക്കമാത്രമാകുന്നു ഈ ഉപന്യാസത്തിൽ ചെയ്തിട്ടുള്ളതു്.

എം. കെ.

# കേരളത്തിന്റെ ഐക്യം.

(ഒരു വടക്കൻ.)

അത്രതന്നെ വിസ്തൃതമല്ലാത്ത കേരളം, തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നു മൂന്നായി വിഭജിക്കപ്പെടുകയും ഈ മൂന്നു വിഭാഗങ്ങളുടേയും ഭരണം മൂന്നു പ്രത്യേകഗവമെന്റുകളിൽ സമർപ്പിക്കപ്പെടുകയും ചെയ്തിട്ടുണ്ടെങ്കിലും മൂന്നു രാജ്യങ്ങളിലേയും ജനങ്ങളുടെ ആചാരാനുഷ്ഠാനങ്ങളിലും സംസാരഭാഷയിലും ദേശസമ്പ്രദായത്തിലും മററു പല സംഗതികളും ഗണ്യമായ സാമ്യം അഥവാ ഐകരൂപ്യം തന്നെയുള്ളസ്ഥിതിക്കു ഈ മൂന്നു രാജ്യക്കാരും തമ്മിൽ പരസ്പരബന്ധമുണ്ടായിരിക്കേണ്ടതാണു്. ഈ ബന്ധം നിലനിറുത്തിപ്പോരികയും തന്നിമിത്തം വല്ല ഗുണങ്ങളും ഉണ്ടാകുകയും ചെയ്യണമെങ്കിൽ മൂന്നു രാജ്യക്കാർക്കും പൊതുവായ ഒരു മഹാജനസഭ ഉണ്ടായിരിക്കേണ്ടതു് എത്രയും അത്യാവശ്യമാണു്. എന്നാൽ ഓരോ രാജ്യക്കാർക്കും പ്രത്യേകമെങ്കിലും മഹാജനസഭകൾ ഇല്ലാതിരിക്കുന്നകാലം ഒരു പൊതുസഭ ഉണ്ടാകുന്നതു് അത്ര ക്ഷണസാധ്യമായ കാര്യമല്ല. പൂർണ്ണമായ ഫലം ഉണ്ടാകുന്നില്ലെങ്കിലും കൊച്ചിയിൽ ഒരു സഭയുണ്ടെന്നുള്ളതു് ആശ്വാസജനകംതന്നെ. മലബാർ ഡിസ്ട്രിക്ട് കോൺഫറൻസിന്റെ വ്യാപ്തി അല്പംകൂടി വിസ്തൃതമാകുന്നപക്ഷം അവിടെയും അതുകൊണ്ടു് ഏകദേശം സാധിക്കാം. വിദ്യാഭ്യാസത്തിലും പരിഷ്കാരത്തിലും ഏററവും മുന്നിട്ടുനില്ക്കുന്നതെന്നു കണക്കുകാണിക്കുന്ന (ഡിപ്യൂട്ടിഡയറക്ടരുടെ കണക്കിൻപ്രകാരം തിരുവിതാംകൂറിൽ പല താലൂക്കുകളിൽ നൂറുക്കു് നൂറിലധികം ബാലന്മാർ വിദ്യാർത്ഥികളാണല്ലോ. ഇതിനെ യാ... രാമസ്വാമി അയ്യർ അവർകൾക്കുമാത്രമേ അറിഞ്ഞുകൂടു) മാതൃരാജ്യമായ തിരുവിതാംകൂറിന്റെ കഥയാണു എത്രയും ശോചനീയം ... ക്കേണ്ടതു്. അവിടെ വസ്ത്രകക്ഷിവഴക്കം സമുദായമത്സരവും നടക്കുന്ന കാലത്തും രാജ്യത്തിനു ... ഉണ്ടാകുമെന്നു് ... ത്തിൽ ...

* പാദമധ്യത്തിൽ പ്രകൃതിപ്രത്യയങ്ങളെ വേർതിരിക്കുന്നതിൽവച്ചുണ്ടാകുന്ന യതിഭംഗം അസുന്ദരമായിരിക്കയില്ല. ശ്രീ. വം. പ.

സംശയിക്കേണ്ടതില്ല. മുന്നോട്ടുപോകുന്ന ഓരോരുത്തരെയും പിടിച്ചു പുറകോട്ടു തള്ളിയശേഷം അവരവർക്കു മുന്നിൽ കടന്നുകൂടണമെന്നു ഓരോ സമുദായക്കാരും സമുദായത്തിന്റെ അവാന്തരവിഭാഗക്കാരും കരുതി തമ്മിൽതല്ലി എല്ലാവരും നശിക്കുന്നു. നമ്പൂരിക്കു നായരെ കണ്ടുകൂടാ, നായർക്കു ക്രിസ്ത്യാനിയെ കണ്ടുകൂടാ, ക്രിസ്ത്യാനിക്കു ഈഴവനെ കണ്ടുകൂടാ, ഈഴവനു പറയനെയും പുലയനെയും കണ്ടുകൂടാ. അവർക്കു മററാരെയും കണ്ടുകൂടാ. എന്തിനു പറയുന്നു എല്ലാ ജാതിക്കാരും പരസ്പരം സ്പർദ്ധയോടെ വർത്തിക്കുന്നു. കേരളീയനായർസമാജവും നായർമഹാജനസഭയും രണ്ടു. യാക്കോബായസുറിയാനികളും മാർത്തോമ്മാക്കാരും രണ്ടു. ഇവരിൽ ബാവാകക്ഷിയിൽതന്നെ ബാവാകക്ഷിയും മെത്രാൻകക്ഷിയുമുണ്ടു. കത്തോലിക്കാ സുറിയാനിക്കാർ ക്രൈസ്തവമഹാജനസഭയിൽ ചേർന്നവരല്ലത്രെ. ഈഴവരിൽ ചിലർക്കു ക്രിസ്ത്യാനികളാകാൻ മോഹം, 'മററുചിലർക്കു' ബൗദ്ധന്മാരായാൽ മാത്രമെ മോക്ഷം കിട്ടുകയുള്ളു എന്നാണഭിപ്രായം. മൂന്നാമതൊരുകൂട്ടർക്കു പഴയ ഹിന്ദുമതത്തോടുതന്നെയാണു പ്രതിപത്തി. ഇതിലൊന്നിലും പെടാതെ ഇടയ്ക്കു തൂങ്ങിനില്ക്കുന്നവരുമുണ്ടു. പുലയരിലും അയ്യങ്കാളിസെററും ചോതിസെററും കണ്ടൻകുമാരൻകൂട്ടരും പ്രത്യേകം. മലയാളബ്രാഹ്മണരിൽ നമ്പൂരിമാരെന്നും പോററിമാരെന്നും എമ്പ്രാന്മാരെന്നും അങ്ങിനെ അവാന്തരജാതിഭേദം കലശൽ. കൂടാതെ യോഗക്ഷേമഭാഗക്കാരും പൂർവ്വാചാരപക്ഷജാതികളും അങ്ങനെ രണ്ടുവക. "ജർമ്മൻകാരുടെ നശീകരണയന്ത്രങ്ങളെക്കാൾ നാശകരമാണു കേരളത്തിലെ ജാതിവ്യത്യാസം" എന്നു ഒരു മാന്യൻ പറഞ്ഞതു എത്രയും വാസ്തവമെന്നു പറഞ്ഞാൽ പോരാ അക്ഷരംപ്രതി സത്യംതന്നെയാണു. പരദേശബ്രാഹ്മണർ കുറച്ചുകാലമായി ഈവക വഴക്കിൽ പെടാതെ പണം സമ്പാദിക്കാൻ മാത്രം ശ്രമിച്ചുവരുന്നു. ഇവരെല്ലാം തമ്മിൽ തച്ചു കടിപിടികൂട്ടുമ്പോൾ പണത്തിനു രണ്ടും നാലും പലിശവാങ്ങി വസ്തു പണയംവാങ്ങി പണംകൊടുപ്പാൻ ഒരു ശ്രൂപ്പന്നായിയെങ്കിലും ഉണ്ടായിരിക്കട്ടെ.

അല്ല, പ്രകൃതത്തിൽ നിന്നും അല്പം മാറിയിരിക്കുന്നു. ഒരു രാജ്യത്തിനു ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയുണ്ടാകണമെങ്കിൽ ആ രാജ്യത്തിലുള്ള എല്ലാസമുദായങ്ങൾക്കും അഭിവൃദ്ധിയുണ്ടായിരിക്കണം. ഒരു രാജാവിനു തന്റെ ശരീരത്തിലുള്ള ഓരോ അവയവങ്ങൾപോലെ പ്രജകളെല്ലാം തുല്യന്മാരാണു. ഒരുവൻ അവന്റെ ഉപജീവനമാർഗ്ഗമായി ഒരു തൊഴിൽ സ്വീകരിച്ചാൽ അവൻ പൂജ്യനെന്നോ മറെറാരു തൊഴിലായാൽ നിന്ദ്യനെന്നോ കരുതണമെന്നു ഒരു രാജനീതിയും പറയുന്നില്ല. ഉള്ളവൻ ഓണംപോലെയും ഇല്ലാത്തവൻ ഏകാദശിയായും നിത്യത കഴിച്ചാൽ ആ രാജ്യത്തു സുഭിക്ഷമെന്നു പറയാമോ? ഒരു രാജ്യത്തുള്ള എല്ലാസമുദായങ്ങൾക്കും കാലോചിതമായ പരിഷ്കാരങ്ങൾ ഉണ്ടാകേണ്ടതാണു. ഇവിടെയുള്ള ചില സാധുസമുദായങ്ങൾ—താഴ്ന്നജാതിയ്ക്കാരെന്നു ഒരിക്കലും പറയുവാൻ പാടില്ല—എത്രമാത്രം സങ്കടമനുഭവിക്കുന്നുണ്ടെന്നു അല്പം ആലോചിച്ചു നോക്കുക. നിസ്സഹായന്മാരായ ഈ സാധുക്കൾ വിയർത്തൊലിച്ചു കഠിനമായി [illegible] യത്നിക്കുകയാണെങ്കിൽ മാത്രമേ 'ഉന്നവന്റെ' വയറു നിറയ്ക്കുകയുള്ളു. 'അവിതരുമുള്ള ചെറുമക്കൾ പ്രയത്നിച്ചിട്ടുവേണം ആഢ്യന്മാരായ നമ്പൂരിപ്പാടന്മാരുടെ വയറുനിറയ്ക്കുന്നതു. എന്നാൽ ഈ സാധുക്കളോടു മററുള്ളവർ വർത്തിക്കുന്ന നയമാണു എത്രയും അത്ഭുതമായിത്തോന്നുന്നതു.

ഈ വിഷയത്തിൽ മലബാറിനെയും കൊച്ചിയെയും അപേക്ഷിച്ചു തിരുവിതാംകൂറിലെ സഹോദരന്മാരുടെ നില എത്രയോ ഭേദമാണു. * അവിടെ താഴ്ന്നജാതിക്കാരെന്നു പറയപ്പെടുന്നവരും മനുഷ്യസമുദായത്തിലുൾപ്പെട്ടവരാണെന്നുള്ള വിചാരം ജനസാമാന്യത്തിനുണ്ടായിത്തുടങ്ങിയിരിക്കുന്നു. അവരുടെ ഉൽഗതിയ്ക്കായി മററുചില സമുദായക്കാർ ശ്രമിക്കുന്നു. ഗവർമ്മെണ്ടും ഇതിൽ അനുകൂലിക്കുന്നുണ്ടു. അവർക്കു പബ്ലിക്കു നിരത്തുകളിൽ കൂടി നടക്കാം. സർക്കാർ വിദ്യാലയങ്ങളിൽ പോയി പഠിക്കാം. പൊതുജനയോഗത്തിൽ പങ്കുകൊള്ളാം. ശ്രീമൂലം പ്രജാസഭയിൽ പറയർക്കും പുലയർക്കും പ്രത്യേകം പ്രാതിനിധ്യമനുവദിച്ചിരിക്കുന്നു. കരുണാനിധിയായ മഹാരാജാവു തിരുമനസ്സിലെ മഹാമനസ്കത നോക്കുക. ധർമ്മരാജ്യഗവർമ്മെണ്ടിനെ എങ്ങിനെയാണഭിനന്ദിക്കാതിരിക്കുക.

വടക്കരുടെ കഥ തീരെ പരുങ്ങലാണു. നാറി പുഴുത്ത നായ്ക്കൾക്കും കുഷ്ഠരോഗം പിടിച്ചു നമ്പൂരിശ്ശുനം സ്വച്ഛന്ദം സഞ്ചരിച്ചു മൂത്രവിസർജ്ജനത്തിനുപോലും വിരോധമില്ലാത്ത നാട്ടുവഴികളിൽ ഒരു തീയനോ മണ്ണാനോ കടക്കാൻ പാടില്ല. ഹാ എന്നും ഹോയി എന്നുമുള്ള ശബ്ദം ഉച്ചരിക്കുന്നതുതന്നെ പാപമാണെന്നു തിരുവിതാംകൂറിലുള്ള പല ഉയർന്നജാതിക്കാർക്കും തോന്നിയിട്ടുണ്ടു. എന്നാൽ ഇവിടെയാകട്ടെ 'ഹാഹേ' എന്ന ശബ്ദം (ഛന്ദശ്ശാസ്ത്രപ്രകാരം അക്ഷരങ്ങൾ ഒരു മാത്രയുള്ളതെന്നും രണ്ടുമാത്രയുള്ളതെന്നും രണ്ടുവകമാണല്ലോ. എന്നാൽ ഇവിടത്തെ ശൂദ്രന്മാരുടെ 'ഹാ'യിക്കും 'ഹേ'യിക്കും നാലോ അഞ്ചോ മാത്രയുണ്ടെന്നു തോന്നുന്നു.) കേട്ടാൽ ദുഷ്ടമൃഗങ്ങളുടെ ഗർജ്ജനംകേട്ട മാൻകുട്ടികളെപ്പോലെ ചില സാധുക്കൾ—ഇവരും മനുഷ്യരല്ലേ?—ബഹുദൂരത്തിൽ ഓടി അഭയം പ്രാപിച്ചുകൊള്ളണം. 'തീണ്ടലു'ള്ള ഒരുവനെക്കണ്ടിട്ടു തിരുവിതാംകൂറിലെ സഹോദരന്മാരോടു ആവുന്നാരാണെന്നു ചോദിച്ചാൽ ആശാരിയെന്നോ ഈഴവനെന്നോ പുലയനെന്നോ മററോ ആണെന്നല്ലാ പറയുന്നതു. എന്നാൽ ഇവിടെയാകട്ടെ 'ചയിഞ്ഞക്കാർ' എന്ന മട്ടത്തിൽ പറഞ്ഞുതള്ളുന്നു. ഒരു ചരടിലിണക്കിക്കോർത്ത പുഷ്പങ്ങളായിരിക്കേണ്ട ഹിന്ദുസമുദായത്തിലെ ഭിന്നസമുദായങ്ങളുടെ സമുദായബന്ധം നോക്കുക? മാന്യസമുദായനേതാക്കന്മാരേ! ഇവരും മനുഷ്യരല്ലേ? ദുഷ്ടമൃഗങ്ങളെപ്പോലെ ദൂരീകരിക്കപ്പെടേണ്ടവരാണോ? അങ്ങനെ കരുതുന്ന നാം അവരെക്കാൾ എത്ര ദൂരത്തിൽ തള്ളപ്പെടേണ്ട ഹീനന്മാരാണു? നമ്മേപ്പോലെ സുഖവും സ്വാതന്ത്ര്യവും അനുഭവിക്കുന്നതിനു അവർക്കു അനുഗ്രഹമില്ലയോ? 'ആത്മവൽ സർവ്വഭൂതാനി യഃ പശ്യതി സ പണ്ഡിതഃ' എന്ന പ്രമാണവാക്യത്തെ ഉരുക്കഴിച്ച ഹിന്ദുക്കളായ നമ്മളും 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും കരുതുക' ഇത്യാദിയായ ക്രിസ്തുവിന്റെ ഉപദേശവാക്യത്തെ അക്ഷരംപ്രതി രാവിലെയും വൈകിട്ടും വിഴുങ്ങുന്ന ക്രിസ്ത്യാനികളും ഈവക ധർമ്മത്തിൽ [illegible] ജഗൽസ്രഷ്ടാവിന്റെ പാവനമായ ഉദ്ദേശത്തെ എങ്ങിനെയാണു ബാധിക്കുന്നതു?

* ഈ സംഗതി അറിവുള്ള ലേഖകൻ ആദ്യഖണ്ഡികയിൽ നേരെമറിച്ചുപന്യസിക്കാൻ കാരണമെന്തു? ശ്രീ. വം. പ.

ക്കുന്നതല്ലാതെ വലിയ ഗുണങ്ങൾ ഒന്നും ഉണ്ടാവാനില്ല. പണ്ടാരോ പറഞ്ഞതുപോലെ ഗംഗാനദിയിൽ ഒരാണ്ടിൽ രണ്ടു പ്രാവശ്യം ജലപ്രവാഹമുണ്ടാകുമെന്നോ കുഞ്ചൻനമ്പ്യാരും ഉണ്ണായിവാര്യരും സമാനകാലീനന്മാരായിരുന്നുവെന്നോ വിഷമാംശകാരത്തെ മൂന്നു പിരിവുകളുണ്ടെന്നോ മാത്രം പഠിച്ചതുകൊണ്ടു ഒരുവന്റെ ഉപജീവനത്തിനു വേണ്ട ധനം സമ്പാദിക്കുന്നതിനു പ്രാപ്തനാകുന്നില്ല. ഒരു രാജ്യത്തിന്റെ ധനസ്ഥിതിയെ തൃപ്തികരമായി കാത്തു സൂക്ഷിക്കുന്നതു് അവിടത്തെ 'കൈത്തൊഴിലുകളും കച്ചവടവു'മാണെന്നു ധനശാസ്ത്രവിദഗ്ദ്ധന്മാരെല്ലാവരും ഒരുപോലെ സമ്മതിച്ചിരിക്കെ, നമ്മുടെ രാജ്യത്തെ വിദ്യാഭ്യാസം ഇവിടെയുള്ളവരെ [illegible] ല്ലാത്തവരാക്കിത്തീർക്കുന്നതു് എത്രയോ ശോചനീയമായിരിക്കുന്നു!! ഒരു കൃഷിക്കാരന്റെ സന്താനമായിരുന്നാലും രണ്ടുകൊല്ലം തികച്ചു പാഠശാലയിൽ കഴിച്ചുകൂട്ടിയാൽ പിന്നെ കൃഷിയായുധങ്ങൾ കൈകൊണ്ടു തൊടുന്നതു് എത്രയും അധമമായി കരുതിവരുന്നു. മാതാപിതാക്കന്മാർ എല്ലുമുറിയെ പണിതു സമ്പാദിക്കുന്ന പണം കൊടുത്തു ഷർട്ടും കോട്ടും ധരിച്ചു ഹാൻകർചീഫും സ്നഫും ഉപയോഗിച്ചു് ലിററ്ററേച്ചർ സംബന്ധിച്ച ബുക്കുകൾ വായിച്ചു് നേച്ചറിനെ കാണുന്നതും സയന്റിഫിക്ക് ആക്ക്ഷൻസാണെന്നും നമ്മുടെ ഓൾഡ് പീപ്പിൾ പറയുന്ന നാൺസെൻസിൽ അവിശ്വസിച്ചും മററും നടക്കുന്ന സുകുമാരന്മാർക്കു് ഡയറക്ടർസായ്‌വിന്റെ മുദ്രാവാക്യമടങ്ങിയ സർട്ടിഫിക്കേററുകൾ കിട്ടിയാൽ അവരെയും ഇവരെയും കാണിച്ചു് പല ഡിപ്പാർട്ടുമെന്റു മേലധികാരികളുടെയും വാതുക്കൽ മുട്ടിത്തിരിഞ്ഞു് തിരിച്ചുവന്നു സ്വസ്ഥമായിരിക്കുമ്പോൾ തൂമ്പായോ മൺവെട്ടിയോ എടുക്കുന്നതിനു അഭിമാനം, ദുരഭിമാനം സമ്മതിക്കുമോ. [illegible] ം പഴയ 'ദിനസ്സിൽ' തന്നെ നടക്കുകയും വേണം. [illegible] ഈ വിഷയത്തെ വിട്ടു നമുക്കു് വീണ്ടും പ്രകൃതത്തിലേക്കു തന്നെ കടക്കാം.

തിരുവിതാംകൂറിൽ പ്രാഥമികവിദ്യാഭ്യാസം സൗജന്യമായി നൽകിത്തുടങ്ങിയിട്ടു ഏതാനും വർഷങ്ങളായി. ഗവർമ്മെന്റിന്റെ ഈ സൗജന്യബുദ്ധിക്കു് നാം എത്രയോ കടപ്പെട്ടിരിക്കുന്നു. ഇവിടത്തെ പ്രാഥമികവിദ്യാഭ്യാസത്തിന്റെ പ്രചാരത്തിനു മുഖ്യമായ കാരണവും ഇതുതന്നെയാണ്. ഇപ്പോൾ പകുതിതോറും ഓരോ വിദ്യാലയങ്ങൾ എങ്കിലും വന്നിട്ടില്ലെ എന്നു സംശയിക്കുന്നു. പതിനെട്ടു പകുതികൾ മാത്രമുള്ള തിരുവല്ലാത്താലൂക്കിൽതന്നെ ഇരുപതിനുമേൽ ഹയർഗ്രേഡ് എലിമെന്ററി പാഠശാലകളുണ്ടത്രെ. ലോവർഗ്രേഡിന്റെ കഥ പറയാനുമില്ല. എന്നാൽ ഗവർമ്മെന്റുദ്ദേശിക്കുന്നവിധത്തിൽ വിദ്യാഭ്യാസംകൊണ്ടുള്ള ഗുണം നാട്ടിൽ പൊതുവെ പ്രചാരപ്പെടണമെങ്കിൽ നിർബ്ബന്ധിതവിദ്യാഭ്യാസം നടപ്പിലാകണം. പ്രതിഫലേച്ഛകൂടാതെ ഇപ്പോൾ വിദ്യാധനം നൽകിവരുന്നുണ്ടെങ്കിലും എത്ര ബാലന്മാർ അതിൽ പങ്കുകൊള്ളാതെ നടക്കുന്നുണ്ടു്. ഇവരിൽ പലരും, അദ്ധ്യാപകന്മാരുടെ ഗുണദോഷപൂർവ്വമായ നിർബ്ബന്ധത്താൽ പാഠശാലയിൽ വരുമെന്നുള്ളതും നിസ്തർക്കമാണ്. ഈ സ്ഥിതിക്ക് നിർബ്ബന്ധിക്കുന്നതിനധികാരമുള്ള ഗവർമ്മെന്റുകൂടി പറയുന്നപക്ഷം അലഞ്ഞുതിരിഞ്ഞു നടക്കുന്ന കുട്ടികളുടെ എണ്ണം എത്രയും വേഗത്തിൽ ചുരുങ്ങുമെന്നുള്ളതാണ്. ഇതുകൊണ്ടാണു് നമുക്കും ആവശ്യമായിട്ടുള്ളതു്. അതിനായിട്ടാണു നമ്മുടെ ജനപ്രതിനിധികൾ ശ്രമിക്കേണ്ടതു്. പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധിതമാക്കണമെന്നു പറയുന്നതിനുമുമ്പായി വേണ്ടതു് അതിനു് ഇവിടെ സൗകര്യമുണ്ടോ എന്നന്വേഷിക്കുകയാണ്. ഇവിടെ പ്രാഥമികവിദ്യാലയങ്ങൾ ധാരാളമുണ്ടു്. അവയുടെ സംഖ്യ വർഷംപ്രതി വർദ്ധിച്ചുകൊണ്ടുമാണിരിക്കുന്നതു്. ഓരോ വിദ്യാലയങ്ങളിലേക്കും ആവശ്യമുള്ളത്ര അദ്ധ്യാപകന്മാരെ നിയമിക്കുന്ന ഭാഗമേ ഇപ്പോൾ ഗവർമ്മെന്റു വഹിക്കുന്നുള്ളു. ഇപ്രകാരം വിദ്യാലയങ്ങൾ വർദ്ധിക്കുന്നതു് ഗവർമ്മെന്റിന്റെയൊ ഉദ്യോഗസ്ഥന്മാരുടെയൊ നിർബ്ബന്ധത്താലല്ല. വിദ്യാഭ്യാസവിഷയത്തിൽ ജനങ്ങൾക്കുള്ള അഭിരുചി ദിനംപ്രതി വർദ്ധിച്ചുവരുന്നതിനാൽ ഓരോ ദേശക്കാരും വിദ്യാലയങ്ങൾകെട്ടിച്ചു് ഗവർമ്മെന്റിനെ ഏല്പിക്കുന്നതിനായി കാത്തുകിടക്കുന്നതിൽനിന്നും ഈ സംഗതി അനുമാനിക്കാവുന്നതാണ്. അദ്ധ്യാപകന്മാരെ നിയമിച്ചു ക്രമമായി ശമ്പളം കൊടുക്കുക എന്നുള്ളതും എത്രയൊ ശ്രമസാദ്ധ്യമായ കാര്യമാണു്. ഗവർമ്മെന്റിന്റെ തല്ക്കാലത്തെ ധനസ്ഥിതി അതിനനുകൂലമായിരിക്കുന്നില്ലെന്നു സമാധാനം പറയും.

ഈ വിഷയത്തിലും സാരമായ ചില നിർദ്ദേശങ്ങൾ ചെയ്യാനുണ്ടു്. ഗവർമ്മെന്റിന്റെ അപ്പപ്പോഴത്തെ ധനസ്ഥിതി അനുസരിച്ചു് ആവശ്യങ്ങൾ നിറവേററുക എന്നുള്ളതല്ല ഒരു പരിഷ്കൃതഗവർമ്മെന്റിന്റെ നയം. അങ്ങനെയാണെങ്കിൽ ഒരുകാലും ധനസ്ഥിതി തൃപ്തികരമായിത്തീരുന്നതല്ല. ആവശ്യത്തിനനുസരണമായി ആദായത്തെ വർദ്ധിപ്പിക്കുകയാണ് വേണ്ടതു്. എന്നാൽ അതു് സാധുക്കൾക്കു ഉപദ്രവകരമായിത്തീരാൻ പാടില്ലാത്തതുമാണു്. പശുവിനെ കൊന്നു ചെരുപ്പുദാനം ചെയ്യുന്നതിൽ ഫലമില്ലെന്നാണല്ലോ പഴമക്കാർ പറയുന്നതു്. നമ്മുടെ രാജ്യത്തു കുടിപാർത്തു നമ്മുടെ ജനങ്ങളിൽനിന്നു ധനസമ്പാദനംചെയ്തു തിരുവിതാംകൂറിലെ പ്രജകളെപ്പോലെ എല്ലാ സുഖസൗകര്യങ്ങളിലും പങ്കുകൊണ്ടു് എന്നാൽ ഒരു കാശുപോലും തിരുവിതാംകൂറിലേക്കു കൊടുക്കാത്ത എത്ര കുബേരന്മാർ ഇവിടെയുണ്ടു്. ഒരു പിതാവു തന്റെ സമ്പാദ്യത്തെ രണ്ടു പുത്രന്മാർക്കു തുല്യമായി ഭാഗിക്കുന്നു എന്നിരിക്കട്ടെ. ഒരാൾ തന്റെ ഭാഗം ദ്രവ്യമാക്കി സ്ഥാവരവസ്തു വാങ്ങുന്നു. മററയാൾ ഒരു ബാങ്കു ഏറ്റെടുക്കുകയോ [illegible] ക്കുകയൊ കച്ചവടം ചെയ്യുകയോ ചെയ്തു എന്നും വരാം. കരഞ്ഞോ അഴുകിയോ എങ്ങിനെയെങ്കിലും കൃഷി നഷ്ടപ്പെട്ടു് 'വിത്തും കൈലിയും' കയ്യിൽനിന്നിറക്കേണ്ടിവന്നാൽതന്നെയും അവൻ രാജഭോഗം കൊടുക്കണം. നേരേമറിച്ചു് അന്യായമായ പാട്ടവും പലിശയും വാങ്ങി തുറന്നു നോട്ടെഴുതി വാങ്ങി തൊണ്ണൂറു കൊടുത്തു തൃപ്തിപ്പെടുത്തി യാതൊരു അധ്വാനവും കൂടാതെ കുബേരനാകുന്ന മറേറയാൾക്കു സുഖം. ആരും ഒരു കാശും ചോദിക്കുകയില്ല. അയാളുടെ സ്ഥാവരമോ ജംഗമമോ ജപ്തിയിലും ലേലത്തിലും പോകുകയില്ല. മണ്ണിനല്ല കരം നിശ്ചയിക്കേണ്ടതു് ആദായത്തിനാണു്. പരിഷ്കൃതരാജ്യങ്ങളിലെല്ലാം ആദായനികുതി ഏർപ്പെടുത്തുന്നുണ്ടു്. ഇവിടെയും അതിനുള്ള കാലം ഏററവും പാകിയിരിക്കുന്നു. അത്യാവശ്യപ്പെട്ട സംഗതികൾക്കൊന്നിനും ഗവർമ്മെണ്ടു പണമില്ലാതെ വിഷമിക്കുന്ന ഈ സന്ദർഭത്തിൽ ഈ വിഷയം ആലോചനയ്ക്കെടുത്തിരുന്നെങ്കിൽ എത്ര നന്നാകുമായിരുന്നു. ആദായനി

കതി ഏർപ്പെടുത്തുന്നപക്ഷം അതിൽനിന്നും ഉണ്ടാകാവുന്ന ആദായം നിർബ്ബന്ധിത വിദ്യാഭ്യാസത്തിനുവേണ്ടി നീക്കിവയ്ക്കാവുന്നതും വയ്ക്കേണ്ടതുമാണ്.

## വിചിത്രതരമായ ചില ശിക്ഷാവിധികൾ.

ഗ്രീസിൽ ചില ഭാഗത്തു മുൻകാലങ്ങളിൽ കുററക്കാൎക്കു നൽകിവന്നിരുന്ന ശിക്ഷ പഞ്ഞപ്പുല്ലും കടുകും വേർതിരിച്ചിടുകയായിരുന്നു. നല്ല വെയിലുള്ള സമയം ഒരു പാത്രത്തിൽ ഏതാനും (അളവെത്രയാണെന്നു പറയുന്നില്ല) പഞ്ഞപ്പുല്ലും കടുകും കലർത്തിവയ്ക്കുന്നത് നിശ്ചിതസമയംകൊണ്ടു വേർതിരിച്ചു കൊടുക്കണം. അല്ലാത്തപക്ഷം ദണ്ഡനശിക്ഷയും പട്ടിണിയും ഫലം.

കൊറിയയിലാകട്ടെ ചില പച്ചമരുന്നുകളുടെ സഹായത്താലായിരുന്നു ശിക്ഷ നടത്തിവന്നതു്. നമ്മുടെ നാട്ടിലുള്ള കാഞ്ഞിരം, വേപ്പ്, കുടകപ്പാല മുതലായവയെപ്പോലെ കയ്പുരസം നിറഞ്ഞ ചില ഇലകളുടെ നീരു ദിവസേന രാവിലെയും വൈകിട്ടും നാക്കിലും നിറച്ചുള്ളതു കണ്ണിലും പിഴിയുകയാണത്രെ അവിടെ ചെയ്തുവന്നിരുന്നതു്.

ഗുരുതരമായ രാജദ്രോഹ കുററത്തിനു് ആനക്കാലിൽ കെട്ടിവലിക്കുക വാണം കത്തിച്ചുവിടുക മുതലായ ചില ശിക്ഷകൾ നമ്മുടെ രാജ്യത്തു നടപ്പായിരുന്നതായി കേട്ടുകേൾവിയുണ്ടല്ലോ. തെക്കേ അമേരിക്കയിൽ ചില രാജ്യങ്ങളിലെ കൈവിരലുകളിൽ തിരിശ്ശീലചുററി ഒരുതരം എണ്ണയൊഴിച്ചു കത്തിയ്ക്കുക നടപ്പായിരുന്നു.

## കുറിപ്പുകൾ

### ദേശീയവിദ്യാഭ്യാസം.

ഇൻഡ്യയിൽ ഇപ്പോൾ ഗവമെന്റിന്റെ ആഭിമുഖ്യത്തിലാണല്ലോ പ്രാഥമികവിദ്യാഭ്യാസംമുതൽ സൎവ്വകലാശാലവിദ്യാഭ്യാസംവരെ നടത്തിപ്പോരുന്നതു്. എന്നാൽ സ്വപ്രയത്നംകൊണ്ടു ഒരു ഉപജീവനമാർഗ്ഗം സമ്പാദിക്കുന്നതിനോ നാട്ടിന്റെ ഐശ്വര്യം വൎദ്ധിപ്പിക്കുന്നതിനോ ജനങ്ങളെ ശക്തന്മാരാക്കിത്തീൎക്കുന്ന ഒന്നല്ല ഇപ്പോഴത്തെ വിദ്യാഭ്യാസം എന്നു പലൎക്കും തോന്നിത്തുടങ്ങീട്ടുണ്ടു്. ഉൽകൃഷ്ടവിദ്യാഭ്യാസം നടത്തിപ്പോരുന്നതു ഒരു വിദേശീയഭാഷയിലാകയാൽ ആശിക്കാവുന്നിടത്തോളം പ്രയോജനം അതിൽനിന്നും സിദ്ധിക്കുന്നില്ലെന്നും സ്വതന്ത്രമായ ആലോചനയെ തടുക്കുന്നതിനും പുസ്തകങ്ങളിൽ കണ്ടതിനെ കണ്ണടച്ചു പഠിച്ചു തൃപ്തിപ്പെടുന്നതിനും കൂടി അതു കാരണമായിത്തീരുന്നു എന്നും ഒരു അഭിപ്രായമുണ്ടു്. മതസംബന്ധമായ വിദ്യാഭ്യാസം ഇല്ലെന്നുള്ളതാണ് ഇപ്പോഴത്തെ പാഠപദ്ധതിയിൽ എടുത്തു പറയുന്ന മറെറാരു ദോഷം. ഇൻഡ്യയുടെ പ്രാചീനചരിത്രത്തിലും ജ്ഞാനസമ്പത്തിലും അഭിമാനം വൎദ്ധിപ്പിക്കുന്നതിനു ഈ വിദ്യാഭ്യാസരീതി ഉതകുന്നില്ലെന്നും മററും വേറെയും ചില ന്യൂനതകൾ അതിനുണ്ടെന്നാണ് പല ദേശാഭിമാനികളും അഭിപ്രായപ്പെടുന്നതു്. ഈ ദോഷങ്ങളെ പരിഹരിക്കാനായി കൽക്കട്ടാ, മസൂലിപട്ടാം മുതലായി അവിടവിടെ ചില സ്ഥലങ്ങളിൽ ദേശീയവിദ്യാഭ്യാസത്തെ—അല്ലെങ്കിൽ ദേശത്തിന്റെ ആവശ്യങ്ങൾക്കുതകുന്നതായ വിദ്യാഭ്യാസത്തെ—പ്രചാരപ്പെടുത്താനായി ചില പാഠശാലകൾ കുറേക്കാലമായി നടന്നുവരുന്നുണ്ടു്. എന്നാൽ ഇൻഡ്യയിൽ സ്വയംഭരണം ലഭിക്കുന്നതിനായി അനവരതം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന ആനിബെസന്റു മദാമ്മയുടെയും അവരുടെ സഹകാരികളായ മിസ്റ്റർ ജി. എസ്. അരുണ്ഡേൽ മുതലായ പണ്ഡിതന്മാരുടേയും പ്രയത്നഫലമായി ഇൻഡ്യയിൽ ദേശീയവിദ്യാഭ്യാസത്തെ പ്രചരിപ്പിക്കാൻ ഒരു മഹാസംഘം കഴിഞ്ഞ ഡിസംബർമാസത്തിൽ കൽക്കട്ടായിൽ സ്ഥാപിക്കുകയുണ്ടായി. ആ സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഇൻഡ്യയിലെ ഒന്നാമത്തെ ദേശീയസൎവ്വകലാശാലയെ മദനപ്പള്ളിയിൽ സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. വിശ്വവിശ്രുതനായ കവി സർ. രവീന്ദ്രനാഥടാഗോർ, പ്രസിദ്ധവാഗ്മിയും നിയമജ്ഞനും ദേശാഭിമാനിയുമായ സർ റാഷ്ബിഹാരിഘോഷ്, സർ. സുബ്രഹ്മണ്യയ്യർ, ജസ്റ്റീസ് സദാശിവയ്യർ മുതലായ മഹാന്മാരാണ് ടി. സംഘത്തിലേയും സൎവ്വകലാശാലയിലേയും പ്രധാനപ്രവൎത്തകന്മാർ.

ദേശീയവിദ്യാഭ്യാസത്തിൽ ജനങ്ങൾക്കു വിശ്വാസവും താല്പൎയ്യവും ജനിപ്പിക്കാൻവേണ്ടി പ്രസംഗപ്രചോദനയും മററും പല ശ്രമങ്ങൾ ചെയ്തുവരുന്നുണ്ടു്. അതിനു വേണ്ട ധനശേഖരവും പല മാർഗ്ഗങ്ങളിലായി ചെയ്തുവരുന്നുണ്ടു്. ഇതിനു പുറമേ ആണ്ടിൽ ഒരാഴ്ചവട്ടക്കാലം ദേശീയവിദ്യാഭ്യാസസംബന്ധമായി പ്രസംഗങ്ങൾ, ധനശേഖരം, മുതലായതു നടത്തുവാൻ നീക്കിവയ്ക്കണമെന്നും മററും തൽപ്രവൎത്തകന്മാരുടെ ആലോചനയാണ്. അതനുസരിച്ചുള്ള ഈയാണ്ടത്തെ ദേശീയവിദ്യാഭ്യാസവാരം ഇപ്പോൾ നടന്നുവരികയാണ്. നമ്മുടെ തിരുവിതാംകൂറിലും വിദ്യാഭ്യാസസംബന്ധമായി യാതൊരു പരിഷ്കാരവും ചെയ്യുവാനില്ലേ എന്നുള്ളതു് ആലോചനാവിഷയമാകേണ്ടതാണ്.

### തിരുവിതാംകൂർ സൎവ്വകലാശാല.

ഈ വിഷയത്തെക്കുറിച്ചുള്ള ഒരു ലേഖനം ഈ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. സൎവ്വകലാശാല വേണമെന്നുള്ള പക്ഷത്തിൽ ബലമായി ചേരുന്നയാളാണ് ബിരുദധാരിയായ ലേഖകൻ. സൎവ്വകലാശാലയുടെ പ്രയോജനത്തേയും ആവശ്യത്തേയുംകുറിച്ചു ആൎക്കും അഭിപ്രായവ്യത്യാസമുണ്ടാകാനിടയില്ല. എന്നാൽ അതിന്റെ സ്വഭാവം എന്തായിരിക്കണമെന്നും ആവശ്യപ്പെട്ട രൂപത്തിലുള്ള സൎവ്വകലാശാല സ്ഥാപിക്കുവാൻ അനുകൂലിക്കുന്ന ഒരു കാലമാണോ ഇതു് എന്നുള്ള സംഗതിയിൽ ഐകകണ്ഠ്യമായ അഭിപ്രായം ആശിക്കുവാൻ നിവൃത്തിയില്ല. ശാസ്ത്രീയമായ ഉൽകൃഷ്ടവിദ്യാഭ്യാസം മാതൃഭാഷയിൽ നല്കുക, സംസ്കൃതപഠനത്തെ പ്രോത്സാഹിപ്പിക്കുക, സാങ്കേതികവിദ്യാഭ്യാസത്തിനു പ്രാധാന്യം നൽകുക, ആയുൎവ്വേദപഠനത്തെ പരിഷ്കരിക്കുക എന്നുള്ള സംഗതികളെപ്പററിയും അതിനു വേണ്ട ധനസൌകൎയ്യവും മററു സൌകൎയ്യങ്ങളും ഇപ്പോൾ ഉണ്ടോ എന്നു കമ്മിററിക്കാരുടെ ഗാഢമായ ശ്രദ്ധയെ ആകൎഷിക്കേണ്ടതാണ്. ഇതിനെപ്പററി ഞങ്ങളുടെ അഭിപ്രായം ഇനിയൊരവസരത്തിൽ.

# ശ്രീവാഴുംകോട്.

ഒരു പ്രതിമാസപത്രഗ്രന്ഥം.

## വരിസംഖ്യ.

| | |
|---|---|
| ഒരു കൊല്ലത്തേക്കു | രണ്ടു രൂപാ. |
| ആറു മാസത്തേക്കു | ഒരു രൂപാ. |
| ഒററ പ്രതിക്കു | നാലു് അണ. |

വരിക്കാർ ദയവുചെയ്തു ൬ മാസത്തെ വരിപ്പണം രൂപാ ഒന്നും മണിയാർഡറായി അയച്ചുതരാനപേക്ഷിക്കുന്നു.

മാനേജർ,
ശ്രീവാഴുംകോട്,
കൊല്ലം.

---



---


Printed and published by K. M. Krishna Kurup at the "MANOMOHANAM" Press, Quilon.